ശ്രീ

# കേരളീയഭാഷാകംസവധം.



കേരളവൎമ്മ

## വലിയകോയിത്തമ്പുരാൻ

തിരുമനസ്സിലെ സംസ്കൃതകൃതിയെ

ചു ന ക്ക രെ

## ഉണ്ണിക്കൃഷ്ണവാര്യർ

ഭാഷാന്തരംചെയ്തു് അച്ചടിപ്പിച്ചതു്.

ഒന്നാംപതിപ്പു് കാപ്പി—൫൦൦.


ARYA-KALPA-DRUMAM PRESS,

MANNAR,

1083.

# സമൎപ്പണം.

ഇതിന്റെ മൂലഗ്രന്ഥകൎത്താവായ
മഹാമഹിമശ്രീ

## കേരളവൎമ്മ

വലിയകോയിത്തമ്പുരാൻ
തിരുമനസ്സിലെ തൃപ്പാദങ്ങളിൽ,
തിരുമനസ്സിലേക്ക് എന്റെ പേരിലു-
ള്ള ആശ്രിതവാത്സല്യത്തിന്റെ-
യും, എനിക്ക് അവിടുത്തേക്കുറി-
ച്ചുള്ള ഭക്തിബഹുമാനാദികളുടെ-
യും ജ്ഞാപകമായി അനുവാദ-
പ്രകാരം "കേരളീയഭാഷാ-
കംസവധചമ്പു" എന്നു
നാമകരണം ചെയ്ത
ഈ പുസ്തകത്തെ
സവിനയം സ-
മൎപ്പിക്കുന്നു.

ആശ്രിതൻ ഉണ്ണിക്കൃഷ്ണവാൎയ്യര്.

മഹാമഹിമശ്രീ

കേരളവൎമ്മാ സി. എസ്സ്. ഐ., എം. ആർ.

എ. എസ്സ്., എഫ്. ആർ. എച്ച്. എസ്സ്.,

വലിയകോയിത്തമ്പുരാൻ തിരുമനസ്സിലെ

സർട്ടിഫിക്കെററ്.

——o——

തിരുവനന്തപുരം.

൧൦. ൧൦. ൮൩.

എന്റെ കൃതിയായ "കംസവധചംപു" എന്ന സംസ്കൃതകാവ്യത്തെ നല്ല വ്യുല്പന്നനും കവിയും ആയ ചുനക്കരെ വൈദ്യൻ ഉണ്ണികൃഷ്ണവാൎയ്യർ മണിപ്രവാളത്തിൽ പരിവൎത്തനം ചെയ്തുണ്ടാക്കീട്ടുള്ള "കേരളീയഭാഷാകംസവധചംപു", വളരെ നന്നായിരിയ്ക്കുന്നു. വിശിഷ്യ ഗദ്യങ്ങൾക്ക് ഒരു ചമല്ക്കാരവിശേഷം വരുത്തീട്ടുള്ളതിന് ഏററവും ശ്ലാഘ്യതയുണ്ട്. ഇതിലും അധികം സംസ്കൃതപദപ്രയോഗങ്ങളുള്ള ഭാഷാചംപുക്കളെ പള്ളിക്കൂടങ്ങളിലും പരിക്ഷകൾക്കും പാഠപുസ്തകങ്ങളാക്കീട്ടുള്ള സ്ഥിതിയ്ക്ക് ഇതിനേയും ഒരു ടെക്സ്റ്റ് ആക്കുന്നതിന് ആക്ഷേപമുണ്ടാകാനിടയില്ല. ഇതിനെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയാൽ വായിച്ചു രസിയ്ക്കുന്നതിന് സഹൃദയന്മാർ പലരും ഉണ്ടാകുമെന്ന് വിശ്വസിയ്ക്കുന്നു. ഈ പുസ്തകത്തെ മൂലകൎത്താവായ എന്റെപേൎക്ക് സമൎപ്പിയ്ക്കുന്നതു് എനിയ്ക്ക് സന്തോഷം തന്നെ.

കേരളവൎമ്മാ.

മഹാരാജമാന്യരാജശ്രീ

മാവേലിയ്ക്കര ഉദയവർമ്മതമ്പുരാൻ ബി. എ.

തിരുമനസ്സിലെ

സർട്ടിഫിക്കെററ്.

---

ചുനക്കര കൃഷ്ണവാര്യരുടെ "കേരളീയഭാഷാകംസവധചമ്പു,, ഞാൻ വളരെ സന്തോഷത്തോടെ വായിച്ചു. കവിതാവിഷയത്തിൽ വാര്യർക്ക് സാമാന്യം പരിചയം ഉണ്ടെന്ന് പതിനഞ്ചുവർഷം മുമ്പിൽ ഞാൻ അറിഞ്ഞിട്ടുള്ള സംഗതി ആകുന്നു. എന്നാൽ വിവർത്തനം ചെയ്യുന്നതിൽ ഇത്രയും സാമർത്ഥ്യം ഉണ്ടെന്ന് എനിയ്ക്ക് മനസ്സിലായിട്ട് അധികം നാളും ആയില്ല. വാര്യരുടെ കവനത്തിനുള്ള അക്ലിഷ്ടത 'വാസന്തികസ്വപ്നം,ത്തിലും 'കേരളീയഭാഷാകംസവധചമ്പു,വിലും പ്രത്യക്ഷപ്പെടുന്നു. കവിതയ്ക്ക് ഒരു പ്രത്യേകമായ ആസ്വാദ്യത ഉണ്ട്. ഈ ചമ്പു ഇംഗ്ലീഷുപള്ളിക്കൂടങ്ങളിൽ ഉപഭാഷയിൽ ഒരു പാഠപുസ്തകമോ മലയാളമുഖ്യപരീക്ഷയ്ക്ക് ഒരു പാഠപുസ്തകമോ ആയിരിപ്പാൻ തക്ക യോഗ്യത ഉള്ളതാകുന്നു.

മാവേലിക്കര,
൧൦൭൩ ഇടവം ൧൮-ാംനു. } എം. ഉദയവർമ്മാ.

## മഹാരാജമാന്യരാജശ്രീ
## പുന്നശ്ശേരി നമ്പി നീലകണ്ഠശൎമ്മാ അവൎകളുടെ
## സൎട്ടിഫിക്കെററ്.

---

കേരളീയഭാഷാകംസവധചമ്പു എന്ന ഈ ഗ്രന്ഥത്തെ ഞാൻ വായിച്ചു നോക്കി. ഇതു് സംസ്കൃതഭാഷാസമ്പ്രദായത്തിന്നു് വിരോധംവരാതെ മലയാളഭാഷയെ ഉപയോഗിപ്പാനിഛിയ്ക്കുന്ന മലയാളികൾക്കു് പാഠപുസ്തകമാക്കി വയ്ക്കത്തക്കതാണെന്നു് കാണുന്നു. പ്രൌഢമായ മൂലഗ്രന്ഥത്തിന്റെ അൎത്ഥത്തെ വിട്ടുകളയാതെയിരിപ്പാൻ തൎജ്ജിമക്കാരൻ നല്ലവണ്ണം മനസ്സിരുത്തിയിട്ടുണ്ടു്. അല്ലങ്കിൽ ഇതിൽ ഇത്രയും സംസ്കൃതപദങ്ങളേതന്നെ വയ്ക്കേണ്ടുന്ന ആവശ്യമുണ്ടാകുന്നതല്ലായിരുന്നു. ശ്ലിഷ്ടങ്ങളായ സംസ്കൃതപദങ്ങളെ, മലയാളപദങ്ങളെക്കൊണ്ടു് വിവൎത്തിക്ക എന്നതു ദുസ്സാധമാകുന്നു ചിലതു അസാദ്ധ്യംതന്നെ എന്നും പറയാം. ഒരു കാവ്യത്തെ തൎജ്ജിമചെയ്യുമ്പോൾ അതിലുള്ള ഭംഗിയ്ക്കും, വ്യംഗ്യാൎത്ഥങ്ങൾക്കും പാടുള്ളേടത്തോളം കുറവുവരാതെ കഴിയ്ക്കേണമെന്നും ച്യുതസംസ്കാരദോഷത്തിന്നു് അവകാശം കൊടുക്കരുതെന്നുംഉള്ള തത്വത്തെ ഈ തൎജ്ജിമക്കാരൻ നല്ലപോലെ ഗ്രഹിച്ചിട്ടുണ്ടു. സഹൃദയന്മാൎക്കു് കാന്താസമ്മിതതയാ അറിവിനെ ഉണ്ടാക്കിക്കൊടുക്കുക എന്ന മുഖ്യപ്രയോജനം ഈ ഗ്രന്ഥംകൊണ്ടു ധാരാളം സാദ്ധ്യമാകും. ആകയാൽ താഴയുള്ള ക്ലാസുകളിൽമാത്രം പരിചയിയ്ക്കുന്ന കുട്ടികളേക്കാൾ അല്പം ഉയൎന്നക്ലാസുകളിലുള്ള കുട്ടികൾക്കാണു ഈ ഗ്രന്ഥം ഉപയോഗപ്പെടുക.

വേണ്ടസ്ഥാനത്തിങ്കൽ ഉചിതംപോലെ ഉപയോഗിക്കുന്നതായ സംസ്കൃതം അധികമായിപ്പോയി എന്നുള്ള ആക്ഷേപത്തിന്നു അവകാശമുണ്ടാകുന്നതല്ല.

ഗദ്യങ്ങളിലും പദ്യങ്ങളിലും ഉപയോഗിച്ചിരിയ്ക്കുന്ന ശയ്യമുതലായഗുണങ്ങൾ വായിയ്ക്കുന്നവരുടെ മനസ്സിന്നു പ്രത്യേകം രുചികരങ്ങളായിരിപ്പാൻ ശ്രദ്ധിച്ചതു നല്ലവണ്ണം ഫലിച്ചിരിയ്ക്കുന്നു,

പട്ടാമ്പി,
൧൦൮൩ മിഥുനം ൧൩. } നീലകണ്ഠശൎമ്മാ.

# ആമുഖോപന്യാസം.



ഒരു സംസ്കൃതഗ്രന്ഥത്തെ ഭാഷാന്തരം ചെയ്യുന്നതിന് തക്കതായ പഠിപ്പോ കവനസാമർത്ഥ്യമോ ഉണ്ടായിട്ടല്ല, ആ തിരുമനസ്സിലെ പ്രീതിലാഭം ഒന്നിനെ മാത്രം ഉദ്ദേശിച്ചാണ് ഈ തർജ്ജിമയ്ക്കു ഞാനാരംഭിച്ചത്. എന്നാൽ ആദ്യമായി ഇതിന്റെ മൂലഗ്രന്ഥത്തെ എടുത്തുനോക്കിയപ്പോൾ തന്നെ ക്ലേശലേശം കൂടാതെ ശബ്ദാർത്ഥാലങ്കാരാദികളേയും അനേകാർത്ഥങ്ങളേയും വളരെ ഭംഗിയായി അടക്കിച്ചേർത്തിരിക്കുന്ന ആ മഹാനുഭാവന്റെ കൃതിയെ ശരിയായ ഭാഷാപദങ്ങളെക്കൊണ്ട് തർജ്ജിമ ചെയ്ക എന്നുള്ളത് മന്ദമതിയായ എന്നാൽ സാദ്ധ്യമല്ലെന്നു ബോദ്ധ്യംവന്നു. എങ്കിലും സ്വഭാവമധുരങ്ങളായ അതിലെ പദങ്ങളുടെ ഇടയിൽ ചിലതെയെങ്കിലും ചില മലയാളപദങ്ങളെ കൂട്ടിക്കെട്ടിയാൽ „മുല്ലപ്പൂവോടു ചേർന്നാൽ വല്ലനാരും ശിരസ്ഥമാം.,, എന്നതുപോലെ „ഇതിനും മാന്യസ്ഥാനം ലഭിച്ചേക്കാം.,, എന്നാഗ്രഹിച്ച് ഗുരുകടാക്ഷംകൊണ്ട് ഈ വിധത്തിൽ എഴുതിത്തീർത്തു എന്നേ ഉള്ളൂ. വാസ്തവമായി „വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ്വരൂ,, എന്നുള്ള ആപ്തവചനംപോലെ „ഇതിനെസ്സംബന്ധിച്ച് അഭിജ്ഞന്മാരുടെ അന്തർഗ്ഗതം ഇന്നതാണ്,, എന്നറിയുന്നതുവരെ കുറച്ച് കുണ്ഠിതം ഉണ്ടായിരുന്നില്ലെന്നുമല്ല, പിന്നീട് ഒന്നാമതായി കവികുലശിരോരത്നമായ വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ട് ഇതിനെക്കുറിച്ച് അഭിനന്ദിക്കുകയും അച്ചടിച്ചുപ്രസിദ്ധപ്പെടുത്തുന്നതിന് അനുകമ്പയോടുകൂടി അനുവാദംതന്ന് സഹായിക്കുകയും, മാന്യന്മാരായ മററു ചിലരും „ഇത് നന്നായിരിക്കുന്നു,, എന്ന് അഭിപ്രായപ്പെടുകയും ചെയ്കപ്പോൾ „എന്റെ ഉദ്ദേശ്യവും

ഇതിന്റെ ജനനവും സഫലമായി." എന്നുതന്നെ ഞാൻ വിശ്വസിയ്ക്കുന്നു.

ഈ തൎജ്ജിമയിൽ അനേകാൎത്ഥങ്ങളായ സംസ്കൃതശബ്ദങ്ങൾക്ക്, ശരിയായ ഭാഷാപദങ്ങൾ ദുൎല്ലഭങ്ങൾ ആയതുകൊണ്ടും "പ്രായേണ വൃത്താനുവൃത്തമായും പദാനുപദമായും ഇരിയ്ക്കണം എന്നുള്ള വിചാരംകൊണ്ടും ഗീൎവ്വാണപദങ്ങൾ ദുൎവ്വാരങ്ങളായി തീൎന്നതാണെന്നും മഹാത്മാക്കൾ ഓൎമ്മിയ്ക്കണം.

ഇതിലെ ഗദ്യങ്ങൾക്ക് "ഭാഷാനൈഷധചമ്പു"വിലുള്ള ഗദ്യങ്ങളുടെ രീതിയെ തന്നെയാണ് സ്വീകരിച്ചിരിയ്ക്കുന്നത്. എന്നാൽ, അതിലെ ദണ്ഡകങ്ങൾക്ക് നാലു ചരണങ്ങൾ കാണുന്നുണ്ട്. ഇതിൽ മൂന്നു ചരണങ്ങളിലായിട്ട് മൂലഗദ്യത്തിന്റെ അൎത്ഥം അടങ്ങിയതുകൊണ്ടും, മണിപ്രവാളദണ്ഡകങ്ങളുടെ ലക്ഷണങ്ങളെ പ്രതിപാദിയ്ക്കുന്നതായ ഒരു ഗ്രന്ഥം ഇതേവരെ കണ്ടും കേട്ടും അറിവില്ലാത്തതുകൊണ്ടും നാലാമത്തെ ചരണം ചേൎക്കുന്നതിനായി ശ്രമിച്ചിട്ടുമില്ല.

ഈ തൎജ്ജിമയെ മുഴുവൻ മൂലഗ്രന്ഥത്തോടുചേൎത്ത് പരിശോധിച്ച് ശരിയാക്കുന്നതിനായി, ഒഴിച്ചുകൂടാത്തവയായ അനേകകാൎയ്യഭരണങ്ങളുടെ കൂട്ടത്തിൽ എനിയ്ക്കുവേണ്ടി വിലയേറിയ സമയത്തെ ചിലവുചെയ്തിട്ടുള്ള മഹാവിദ്വാന്മാരിൽ "ഉദയവൎമ്മ" തമ്പുരാൻ ബി. എ തിരുമനസ്സിലെ" അപാരമായ കരുണയ്ക്ക് ഹൃദയപൂൎവ്വമായ എന്റെ അനവധി വന്ദനം തന്നെ പ്രതിഫലരൂപമായി പരിണമിയ്ക്കട്ടെ.

നല്ലകയ്യക്ഷരംചേൎത്തു ഒന്നാന്തരകാപ്പികൾ പകൎത്തിത്തരുന്നതിനുംമറ്റുമായി ഈ പുസ്തകനിൎമ്മാണവിഷയത്തിലും സഹായിച്ചിരിയ്ക്കുന്ന എന്റെ സതീൎത്ഥ്യൻ വരിപ്പാട്ട് വൈദ്യൻ "ചക്രപാണിവാര്യർ" അവർകളുടെ സൌഹാൎദ്ദത്തെയും കൃതജ്ഞതയോടുകൂടി ഞാൻ ഓൎമ്മിയ്ക്കുന്നു.

എന്ന് ഗ്രന്ഥകൎത്താ.

# കേരളീയഭാഷാ

# കംസവധചമ്പു.

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു.

ശ്രീമൽ ഗുരുചരണാരവിന്ദാഭ്യാം നമഃ

## ഉപക്രമം.

അംഭോജാസനമുഖ്യദേവനിവഹൈ-
സ്സംസേവ്യമാനം സദാ
കുംഭോൽഭൂതിമുഖാമലാശയമന-
സ്സൌവർണ്ണപത്മസ്ഥിതം
ദംഭോളിപ്രഭമാർത്തിശൈലദലനേ
ശ്രോണീതടാധീശ! ഹേ!
ശംഭോ! നിൻപദപത്മമെന്മനകമേ
തോന്നിക്കണേ ശർമ്മദം.

പൃഥ്വീക്ഷ്മാവരനായ മൽഗുരുവരൻ
ശ്രീ രാജരാജാഹ്വയൻ
നൽപീയൂഷകരൻ നിതാന്തവിമലൻ
സർവ്വജ്ഞചൂഡാമണിഃ
സപ്ത്യാധീശപുരാഖ്യയായ പുരിയിൽ
പൂർണ്ണേന്ദുവൽ ഭാസതേ
തല്പാദങ്ങൾ മമാന്തരംഗഗതമാം
ധ്വാന്തത്തെ മർദ്ദിക്കണം.

അഷ്ടാംഗവൈദ്യകമഹോദധിമന്ഥനംചെ-
യ്തിഷ്ടാനന്ത്രപമമൃതം സരസം ഗ്രഹിതാ
ശിഷ്ടാഗ്രഗണ്യനതിന്നേ ജനതയ്ക്കു നൽകി-
ക്കഷ്ടാമയങ്ങളെയശേഷമകററിടുന്നു. ൬

സമ്പത്ത്യാ ദേശികോയം മമ ധരണിപതീ
രാജരാജന്നുമേററം
കമ്പമെന്യെചേർത്തുമാഖണ്ഡലസദൃശവസൽ-
സൽപ്രതാപാഢ്യനായും
അൻപോടേവക്കുമാത്മപ്രഥിതഗുണഗണൈ-
രേകിയും മോദഭാരം
സമ്പൂർണ്ണശ്രീയശസ്സായ് ചിരതരമിതുപോൽ
വാഴണേ ശൂലപാണെ!. ൭

അപ്പുണ്യരാശിസഹജൻ ഭുവനപ്രസിദ്ധ-
നിപ്പാരിലുള്ള കൃതികൾക്കൊരു ദിവ്യരത്നം
ചിൽപൂരുഷന്റെ പദപങ്കജസേവയൊന്നിൽ
താല്പര്യമാന്നു വിലസുന്നിഹ കേരളാഖ്യൻ. ൮

ശ്രീമൽ കേരളവർമ്മഭൂരമണനിൽ
തിങ്ങിക്കളിക്കുന്നൊരാ-
സ്സീമാതീതമഹത്വമൊക്കെയറിവാ-
നാരിന്നു ഭൂമണ്ഡലേ?
കാമംപോൽ ചിലതൊക്കെയോതുവതിനാ-
നാഗേശനോ വ്യാഴമോ
കാമിച്ചാലുമസാദ്ധ്യമേവ പുനരീ
ഞാനെങ്ങിനേ ശക്തനാം?. ൯

തത്താദൃശൻ „മഹിതകേരളകാളിദാസ„-
നിത്യാഖ്യയോടു പുകൾപൊങ്ങിയ സൽകവീന്ദ്രൻ
തീർത്തോരു കംസവധചമ്പുവിലൊട്ടുഭാഷ
ചേർത്തിടുവാനഹമിതാ തുടരുന്നു മന്ദൻ. ൧൦

പ്രൌഢിപ്പെട്ടോരു രാജഹംസപദവി-
ന്യാസംകൊതിച്ചങ്ങനേ

ചാട്ടം കാകകിശോരനോടെതിരിട്ട-
ന്നീവിഡ്ഢിയെന്നാകിലും
പത്രീന്ദ്രന്റെ മഹത്വമോർത്തു ശലഭം
പൊങ്ങാതിരിക്കുന്നുവോ?
ധാത്രീന്ദ്രൻ പുനരിത്ഥമോർത്തു മമ ചാ-
പല്യം ക്ഷമിക്കേണമേ. ൭

———:o:———

## ഭാ[illegible]രം.

ക്ഷേമത്തെ ഭുവനത്തിനേകി യമരീ-
സീമന്തമുക്താമണീ-
യോഗത്താലധികോജ്ജ്വലൽപദനഖ-
ശ്രേണീമയൂഖാഗ്രമായ്
പാദത്തെ പണിവോർക്കതിധിഷണം
വാക്പാടവം ചേർത്തിടും
ശ്രീമത്താം ഗിരിശന്റെ പുണ്യനിവഹം
ശ്രീയേറണം നിങ്ങളിൽ. ൮

ഗോപന്മാർക്കുപകാരമായ കപടം
ചെയ്യൊല്ല ഗോവിന്ദ! നീ-
യേവം നന്ദനിയുക്തനെങ്കിലുമൊഴി-
ക്കാഞ്ഞിട്ടു ചെയ്തും പുനഃ
ചോദിച്ചപ്പോഴഹാകടം ന കൃതവാൻ
കോപിയ്ക്കൊലാ താതനെ-
ന്നോതും കൈതവബാലകൃഷ്ണനനിശം
പുഷ്ണാതു വോ മംഗളം. ൯

ശ്രീകാന്തൻ വാസുദേവൻ ശകടബകമുഖാൻ
ബാലഹത്യാദിയാൽ ഭൂ-
ലോകത്തിൽ ഭീതിയേറുന്നതിനു വിരുതരാം
കംസഭൃത്യാനൊടുക്കി

ഏകാന്തം ഗോപനാരീമണിതതിയെ രമി-
പ്പിച്ചു ലീലാവിശേഷൈ-
സ്സാകം രാമേണ നന്ദാലയമതിലനമോ-
ദിച്ചു ശോഭിച്ചു മുന്നം. ൩

ആക്കാലത്തിലധോക്ഷജന്റെ നിധന-
ത്തിന്നേററമുദ്യുക്തനാ-
യൊക്കാഞ്ഞിട്ടതിലൊന്നുമക്കുമതിയാം
കംസൻ തപിയ്ക്കുംവിധൌ
ദിക്കാകെച്ചുകഴന്ന നാരദമുട-
ക്കൽകണ്ടു മാനിച്ചു തം
മഷ്ഗാലബ്ധതമായവാക്യമൃഷിയോ-
ടേവം പറഞ്ഞേകദാ. ൪

ത്രൈലോക്യസ്ഥിതവാർത്തയൊക്കെയറിവാ-
നിപ്പോഴും തരം ചേർത്തതാ-
മാലോകാൽ ഭവതോ യതീന്ദ്ര! നിതരാം
സന്തുഷ്ടനായിന്നു ഞാൻ
വാഴ്ത്തുന്നില്ലയൊ മൽഗുണങ്ങളഖിലം
ലോകങ്ങളെല്ലാടവും
പേർത്തും നമ്മുടെ ബാഹുവിക്രമവശാൽ
ഭീതിപ്പെടുന്നില്ലയോ?. ൫

ആസ്താമതിങ്ങതിനു സംശയമില്ലതെല്ലു-
മാശ്ചര്യ രഹസ്യതരമൊന്നറിയേണ്ടതന്യൽ
അസ്മദ്വധത്തിനു ജനിച്ചിതുപോൽ മുകുന്ദൻ
കഷ്ടം സമൃദ്ധമിതു യാദവബാലമൂഢൻ ൬

ആഘാതിച്ചിതുണാവർത്ത-പ്രലംബാദിമഹാസുരാൻ
അയച്ചു ഞാൻ തദായാത്മ്യം-കണ്ടേനില്ലവരേ പുനഃ. ൭

ശ്ലാഘാവാക്കുകൾകൊണ്ടു നാരദനാകും
പ്രോത്സാഹയന്നു പിവാ-
നാലോചിപ്പതിനില്ല ശക്തി മമ ഹേ!
ഭോജേന്ദ്ര! യുഷ്മൽഗുണാൻ

രാകാചന്ദ്രമരീചിയോടു പടവെ-
ട്ടീടും ഭവൽകീൎത്തിത-
ന്നോഘത്താലതിധന്യതമായ് ത്രിഭുവനം
മറ്റെന്തു ചൊല്ലേണ്ടു ഞാൻ. ൮

ഭവദീയോദന്തം സുരസഭയിൽ വിദ്യാധരികളാ-
ലവിരാമം ഗീതം ഭയതരളനായ് കേട്ടു സുരരാട്
അവിശ്രാന്തം ചിന്തിച്ചഥ ദശമുഖോദ്യത്ഭുജഭവാം
സ്വബന്ധൂനാമാപൽപരിണതിമസൌതാമ്യതിതരാം. ൯

പരമിനിയൊരു ഗോപ്യം പ്രഥമസി തം ഭവാനും
സുരസമിതറിയിപ്പാൻതന്നെ ഞാനിന്നു വന്നേൻ
പരമകുശലമിമ്മരിക്കേണ്ടവൻ പാൎത്തു പഥ്യം
വദതി ന സുഹൃദാം ചേദായവൻ മൂഢനത്രേ. ൧൦

ഗോവിന്ദൻ നിൻവിരോധി കപടപശുപനായ്
നന്ദഗേഹത്തിൽ വാഴ്-
ന്നാവിദ്വാൻ പൂതനാദീംസ്തവഭൃതകജനാൻ
ധൎമ്മരാജന്നു നല്കി
സവ്യാജം ശീഘ്രമേനം നിജപുരിയിൽ വരു-
ത്തീട്ടഥാമുഷ്യ ഹിംസാം
ചെയ്യാനുള്ളുദ്യമം തേ നയമൊടു നൃപതേ!
സാമ്പ്രതം യുക്തമല്ലേ?. ൧൧

## ഗദ്യം.

ഇതിഗിരമരുളും നളിനാസനസുത യതികുലതിലകാനന്ദിച്ചധികം. തൽസ്തുതികേട്ടതി ദുഷ്ടൻഖലമതി കംസമഹീപതി കുതുകമൊടുടനെ. തത്രഭവാനാം നാരദമാമുനി യാത്രപറഞ്ഞു മറഞ്ഞൊരുശേഷം. നിജഭടനിധനം ചെയ്തൊരു ശൌരേരപകാരത്തിൻ പ്രതികാരത്തെ ന ചിരാൽ കൎത്തും നിശ്ചിത്യാസൌ. ദേവകി വസുദേവാദികളാമദ്ദേവൻതന്നുടെ പക്ഷക്കാരെ കാരാഗാരെ നിതരാം ബദ്ധ്വാ സൽക്രമനീതി വിശാരദനാകുന്നക്രൂരം പുനരാഹൂയാഗ്രേ. ചാപമഹോത്സവ കൈതവമോതി ഗ്ഗോപ

ജനാധിപനന്ദാദികളൊടു സാകം സാഗ്രജമാനേതും താ മാധവ മാദിശദേനം സുജനം. ൧

ചിരായ ഗോവിന്ദദിദൃക്ഷുവാമിവൻ
മുരാരിഭക്തൻ നൃപഭീതികാതരൻ
ഒരാജ്ഞയൈവ്യൈവ ലഭിയ്ക്കയാൽ തദാ
പരാത്മതോഷേണ നടന്നു സത്വരം. ൧൨

ഔഗ്രസേനിരഥ ശൌരിനിഗ്രഹെ
വ്യഗ്രബുദ്ധിയുടനഗ്രനിശ്ചയൻ
നിത്യമാത്മഹിതകൃത്യസാധകാ-
നിത്യവാച നിജമന്ത്രിപുംഗവാൻ. ൧൩

വൃത്താന്തം നാരദൻചൊന്നതു സപദി ധരി-
ച്ചിൻ മമാമാത്യരിപ്പോൾ
വത്തോതെ വാസുദേവൌ വ്രജപതിഭവനെ
മദ്ധ്യോദ്യുക്തരായി
അത്തെതാവാനയിപ്പാൻ കപടമൊടുനിയോ-
ഗിച്ചു ഞാൻ ഗാന്ദിനേയം
തത്താദൃഗ് ബാലഹിംസയ്ക്കുചിതപരികരം
നിങ്ങൾ ബന്ധിയ്ക്കവേണം. ൧൪

രംഗം സംഗരകേളിയോഗ്യതരമാ-
യാലോച്യ നിർമ്മിക്കണം
ഭംഗ്യാ വെണ്മതിയൊത്ത മാളികകളും
തുംഗങ്ങളായ് ചുററിലും
അസ്മൽപക്ഷഗരായ ഭൂപതികളേ
ദ്രുതൈന്നിമന്ത്രിക്കണം
ചെമ്മേ ചാപമഹോത്സവഞ്ച മഹിതാ-
ഘോഷം തുടങ്ങിയ്ക്കണം. ൧൫

ഹന്തും മാധവസീരിണൌ കുവലയാ-
പീഡാഖ്യനാഗേന്ദ്രനേ
യന്താവാസമരാംഗണസ്യ നടയിൽ
സന്നദ്ധമാക്കീടണം

ചാണൂരാദികൾ മുഷ്ടിയുദ്ധചതുര-
    ന്മാരാകമസ്സൽഭടൈ-
രേന്നങ്ങൾക്കു മൃഗാധിപൈരിവ തയോ-
    സ്സംഗ്രാമമുണ്ടാകണം. ൧൩

ആദിദൈവം ഭ്രമിപൻ നീതിശാസ്ത്രം
വേദിച്ചേറെ പ്രൌഢരാം മന്ത്രിവര്യൻ
ആ ദൈത്യാരിദ്ധ്വംസനം ചെയ്തുമോത്തും
മോദിച്ചേററം പ്രാപ്തവാൻ തൃപ്തിഭാരം. ൧൪

അക്രൂരൻ കംസഗേഹാൽ തദനു മുരരിപോ-
    ർമ്മന്ദിരംനോക്കി വേഗം
നിഷ്ക്രമ്യാത്യന്തഭക്ത്യാ പദനളിനയുഗം
    തസ്യ ചിത്തത്തിലോർത്തും
വിഷ്ണ്വാൻ ശങ്കിച്ചുപേടിച്ചതുകളൊഴിയുമാ-
    റീശ്വരാപേക്ഷചെയ്തും
ദൈർഘ്യം മാർഗ്ഗസ്യ പോകുംവഴി കിമപി ധരി-
    ച്ചില്ലൊരോരോവിചാരാൽ. ൧൫

വീക്ഷിപ്പനോ സാരസിജായതനേത്രനേ ഞാൻ
പൂജിപ്പനോ പദസരോജയുഗം തദീയം
ജീവിപ്പനോ പുനരതേവരെ ഹന്ത ഞാനെ-
ന്നാദിപ്രചിന്തിതശതൈസ്സ നയിച്ചു മാർഗ്ഗം. ൧൬

## ഗദ്യം.

അഥ സ തു സുകൃതി രഥമതിവേഗി. തെരുതെരെയിളകി മ
റിഞ്ഞുവരുന്നൊരു ഭക്തിരസാമൃത പാരാവാര തരംഗപരമ്പര ത
രസാ തന്നെ പ്രേരിയ്ക്കുംപോൽ സരസം ഗമനൻ ഗാന്ദിനിത
ന്നുടെ തനയനതുഥമൻ. ഇന്ദ്രാനുജപദ വിന്യാസാദതി ധന്യം
പരിതഃ പരിപൂതം മുഹു രിന്ദ്രമുഖാമരവൃന്ദൈർവന്ദ്യം വൃന്ദാവന
മെന്നുള്ളൊരുദേശമ മന്ദാനന്ദനിമഗ്നനയാസിൽ. തത്ര ച ലോ
കത്രിതയേശ്വരനുടെ ചിത്രതരാണി വിഹാരസ്ഥാനാ ന്യങ്ങോരി

ങ്ങോടക്ഷി ചലിപ്പിച്ചും കുതുകാൽ നോക്കിക്കണ്ടും പുളക നിചോളിതതനുവായ് തന്നുടെ കരയുഗളത്തെ മുകുളിതമാക്കീട്ടുള വററവയെ തൊഴുതുംകൊണ്ടും. ഹരിചരണാംബുജരേഖാങ്കിതമാം പൊടിപടലത്തിലുരുണ്ടും പിരണ്ടും. മത്തൻപോലെ മുഗ്ദ്ധൻപോലെ പേത്തുമുറങ്ങുന്നവനതുപോലയു മത്യാനന്ദാവേശനിമിത്തം തന്നെത്തന്നെ മറന്നും ക്രമശോ ഭക്തപ്രിയനുടെ ഭവനസമീപം ഭക്തപ്രവരഃ പ്രവിവേശാസൌ. ൯

ശ്രോത്രാനന്ദദമായ കൃഷ്ണചരിതം
മോദേന പാടുന്ന സൽ-
ഗോത്രാപാലരൊടൊത്തു വത്സനിനദം
കേട്ടേററമുൽക്കണ്ഠയാ
സത്രാ ചാടിവരുന്ന ഗോക്കളെയുടൻ
കെട്ടിക്കറപ്പാൻ ചുഴ-
ന്നെത്തും ഗോപികളോടു തൽകുടികളെ
സായം സ സന്ദൃഷ്ടവാൻ. ൧൦

അവിടെ വാഷ്ഷികശാരദനീരദ-
ഛവികളാകിയ മാധവസീരിണൌ
ഭുവി പുരഃ കനകാഞ്ജനവാസസാ-
വവനലോകത പുണ്യപയോനിധിഃ. ൧൧

കാളം കാർമേഘകാന്തിപ്രചുരിമ കലരും
കായശോഭാ മുരാരേ-
ർമ്മേളിച്ചേററം മൃണാളീരുചിനിചയമുഷാം-
ഗതി ഷാ സീരപാണേഃ
കാളിന്ദീ ഗംഗയിൽചേന്നുളവതിലുളവാം
ഭംഗിയേ പൂണ്ടു തസ്മിൻ
നീളുന്നക്രൂരനേത്രം മുഴകി ലഘുതരാ-
മദ്വയാനന്ദമാന്ദ്യം. ൧൨

ഗാന്ദിനേയമഥ ദൂരമതിൽ താൻ
സ്യന്ദനാദവതരിച്ചു നമന്തം

ചൊന്നെട്ടുമുടനെ ശൌരിഭവനത്തോ-
ടന്നമ്മൾ കുചേലനെ പുണർന്നാർ. ൨൩.

മോദിച്ചേവം സ്വാഗതം കൈപിടിച്ചും
ലാളിച്ചും തന്നാലയേ കൊണ്ടുപോയി
പൂജിച്ചേറ്റം നന്ദഗോപൻ പുനസ്സം-
മാനിച്ചേവം കൌതുകീ കൃഷ്ണനൂചെ. ൨൪

ഉണ്ടാകുന്നു ഭവത്സമാഗമമിനി-
  യ്യത്യന്തസന്തോഷമി-
ന്നുണ്ടോ യാദവരിൽ ഭവാനൊടെതിരാ-
  യന്യൻ ഗുണശ്രേണിയാൽ?
ഉണ്ടായദ്യ കഥം നൃപാലസവിധാ-
  ദസ്മൽഗൃഹേ ചേർച്ചയേ-
ന്നുണ്ടാകുന്നു തവോദ്യമം കഥമവൻ
  സോഢാ ത്വദാഗസ്സിനെ. ൨൫

സ ലോകനാഥം ഹരിയേ പുരോ മുഹു-
ർവ്വിലോകയന്നസ്തനിമേഷയാം ദൃശാ
അലോലമാപീയ ച തന്മുഖാമൃതം
സരോമഹർഷസ്തമഥൈവമൂചിവാൻ. ൨൬

ത്വൽപ്രേക്ഷണം മുനികളാലുമനാപ്യമേതൽ
പ്രാപ്തം ഹരേ! പരവതാപി മയാ യദദ്യ
മൽപൂർവ്വജന്മകൃതപുണ്യവിപാകമേതൽ
തെറ്റില്ല ഞാനപരമെന്തുരചെയ്‌വു ഭൂമൻ! ൨൭

ചണ്ടിക്കംസൻകൽനിന്നുള്ളതിഭയമകമേ
  ചേർന്നതില്ലെങ്കിൽ നാഥ!
പണ്ടേ നിൻപാദപത്മദ്വയസവിധമണ-
  ഞ്ഞേനെ യിഞ്ഞാൻമുരാരേ!
പണ്ടില്ലാതിന്നവൻതാനയി! തവ നികടേ
  മാമയച്ചായതോർത്താ-
ലുണ്ടായെന്നദ്യ മന്യേ മയി തവ കരുണാ
  ദീർഘകാലാത്ത്യമാനാ. ൨൮

ഗോപോത്സവത്തിന്ന നന്ദപ്രധാനരെ-
ഗ്ഗോപാലരോടും തഥാ രാമനോടും
ഭൂപാലയത്തെ നയിപ്പാൻ ഭവന്തം
ഭൂപാലനെന്നോട കല്പിച്ചയച്ചു. ൨൯

എന്നീവണ്ണം കൃഷ്ണനോടോതി മന്നം
സന്ദേശാൎത്ഥം ഗാന്ദിനേയൻ തദാനീം
പിന്നക്കംസദ്വേഷിയാമപ്പുമാംസം
ചൊന്നാൻ ശ്രദ്ധം ഭൂപതേസ്സജ്ജിഘാംസാം. ൩൦

മന്നവനസ്സന്നിധനാൽ—പൂൎണ്ണാനന്ദം ലഭിക്കുമചിരേണ
എന്നതമൂചേ ഭഗവാൻ—മന്ദസ്മിതചന്ദ്രികാൎദ്രമുഖകമലൻ. ൩൧

പിന്നക്കംസാരി നന്ദാദികളൊട നൃപ സ-
ന്ദേശകാൎയ്യം ധരിപ്പി-
ച്ചന്നാബ്ഭക്തേന സാകം ക്ഷണമിവ നിശയേ
വാൎത്തകൊണ്ടേ നയിച്ചാൻ
നന്ദൻ ഭൂപന്നു കാഴ്ചയ്ക്കുടനഭിനവഗ-
വ്യാദിയെസ്സജ്ജമാക്കാ-
നന്നേ ഗോപാലകന്മാരൊട പുനരെതിരേ
യാത്രയിച്ഛിച്ചു ചൊന്നാൻ. ൩൨

ദണ്ഡകം.

ആഭീരനാരികളഥാത്മാധിനാഥഗമനാരംഭവാൎത്തയതു കേ-
ട്ടു. ഹൃദി മുറിവുപെട്ടും-വ്യഥയിലടിപെട്ടും- അകൃത ഗൃഹഭരണ-
മൊട്ട മധ്യതനിജതനയരിവ രധികതരചപലതകളാൎന്നും-കാന്തം
വെരുത്തുനിജ താതാദിമാന്യജന മാനാദിയെന്നതു കുറഞ്ഞും-അ-
നവധി കരഞ്ഞും-ദൃശി ജലമണിഞ്ഞും-മുഖപവനനനവരത മി-
ളകിവരുമളവിൽമൃദു മുഖനളിനരുചിയലമഴിഞ്ഞും-ദൈവസ്യ ദു-
ഷ്പ്രകൃതിയക്രൂരകൃത്യമിവ രണ്ടും പൊറാഞ്ഞവർ ദുഷിച്ചും-പഴിമൊ-
ഴികഥിച്ചും-ഭുവിബഹുപതിച്ചും-അതികഠിനതപസമയ പവന-
തതിചലിതതനുമൃദുസുമലതകളിവ തപിച്ചു. ൩൩

അക്രൂരൻതന്നെ മുകുന്ദൻ പരമവിവശമാ-
രാകമദ്ഗോപിമാരേ
ഉല്ലസന്നോല്ലാസരാക്കി പ്രണയസുധയക-
ത്തുള്ള സന്ദേശവാക്യൈഃ
കെല്പേറും ഗ്രീഷ്മകാലത്തിലെ മിഹിരകര-
ശ്രേണിയാൽ വാടിവാടി
പൂപ്പില്ലാപ്പുഷ്പവല്ലീരിവ പുതിയഫലനം
നവ്യദിവ്യാംബുവർഷൈഃ. ൩൩

കാറ്റോടൊത്തുനടക്കുമശ്വനിരയോ-
ത്തക്രൂരനാൽ നീതമാം
കൂറ്റൻതേരതിലേറി യഗ്രജനോടും
പ്രാതഃ പ്രതസ്ഥേ ഹരിഃ
ജാതസ്നേഹമനോഭിരന്വയരമും
ഭദ്രപ്രകൃത്യൈസ്തതോ
രാധാദിവ്രജനാരിമാരു മതുപോൽ
നന്ദാദി ഗോപാലരും. ൩൪

ആമോദാപവൃന്ദാവനമീയിവാനായ്-
രഥത്തിൽമേവും പരപൂരുഷന്ന്
സുഖംകൊടുത്താൻ വിപിനപ്രസൂന-
സുഗന്ധവാനായ് സരസൻ സമീരൻ. ൩൫

## ഗദ്യം.

തസ്മിൽ നാമയേ വൃന്ദാവനത്ര വനിതാനന്ദജ്ഞാനാത്മകനാം കമലാവരനുടെ ഗമനാനന്തര മതിസുകൃതത്താലനാദിനമനുഭവ മുതകിവരുന്ന തദീയപദാബ്ജ സമൎപ്പണമതിനുടെ ലാഭംപുനരൊരുസമയംപോലും ലഭിയായെന്നതു ശങ്കിക്കുന്നോ എന്നതുപോലവിടെവിടെയുമഴകൊട ചിന്തിസ്സമരസമുണ്ടുവിരണ്ടുവിരണ്ടുമുണ്ടും വണ്ടുകളുടെ കളകോലാഹലമാം കപടത്താലലമലമാൎത്തരംബഹൂ ദുരമരോദിൽ.

കഞ്ജായതേക്ഷണനസൌ നിജനിർഗ്ഗമത്താൽ
സഞ്ജാതതാപമുഗവർഗ്ഗമരണ്യദേശം
രഞ്ജിപ്പതിന്നു യമുനാപുളിനം ഗമിച്ചാൻ
കുഞ്ജഭ്രമൽഭ്രമരമന്ദ്രസുഗീതിസാന്ദ്രം. ൩൭

കളിന്ദജാതടത്തിലേ നികുഞ്ജമാം ഗൃഹങ്ങളിൽ ത-
ന്നളിന്ദപാളിയിൽസുഖം കളിച്ചുകൊണ്ടിരുന്നിടും
പുളിന്ദയൌവതൈഃകൃതാം നിജസ്തുതിം സ ശുശ്രുവേ
മിളിന്ദവൃന്ദമഞ്ജുളാരവാളിമേളിതശ്രുതിം. ൩൮

ചക്രാശ്രിതം സാരസരാജമാനം-ശക്രാശ്മഗർവ്വാപഹകാളിമാനം
ദാമോദരൻകണ്ടഥ തല്പവാഹം-സാമോദമഗ്രേനകൃതാവഗാഹം.

അഥ നദിയിലിറങ്ങിസ്സീരിയോടൊത്തു പാപോ-
ന്മഥനചരിതനംഭസ്സിനാൽ ശുദ്ധമാക്കി
രഥമതിനുടെ മദ്ധ്യേ ചെന്നിരുന്നാത്മഭക്ത-
പ്രഥമമപി നിയോഗിച്ചായതിൽപോയ്ക്കുളിപ്പാൻ. ൩൯

പുണ്യാംഭോരാശി നദ്യാം മുഴുകിയവിടെയും
രാമനോടൊത്തു കൃഷ്ണം
കണ്ണാൽ കണ്ടത്ഭുതപ്പെട്ടുടനെ വെളിയിലു-
ന്മജ്ജ്യ നോക്കും ദശായാം
മുന്നേപോൽ കണ്ടു തേരിൽ ജലഗതനവിടെ-
ത്തന്നെയുണ്ടോ ഇദാനീ-
മെന്നീക്ഷിപ്പാനൊരുങ്ങിപ്പുനരപി സലിലേ
മുങ്ങിനാൻ ഗാന്ദിനേയൻ. ൪൦

## ഗദ്യം.

**അ**വിടതിവിചിത്രമായ് രത്നജാതപ്രഭാ ചുററിജ്ജ്വലിക്കുന്ന കുണ്ഡലശ്രേണികളും പററിക്കളിച്ചൊട്ടു വർത്തുളാകാരമായ് മുററമൊന്നൊരായിരം പത്തികൾ വൃത്തിയായ് ചാർത്തിസ്ഫുരിക്കുന്ന കഞ്ചുകിശ്രേഷ്ഠനാം മഞ്ചസ്യമദ്ധ്യേ സുഖാസീനമീശ്വരം. കാർമേഘസന്ദോഹഡംബരം കൈക്കൊണ്ട രൂപേണിതൻ ചാരു കാന്തിയാലാവൃതം. പന്നഗാംഗനാരത്നങ്ങളിൽനിന്നു മെത്തിപ്പു

റ്റെപ്പടും ദീപ്തിപുഞ്ജങ്ങളെ നിസ്സാരമാക്കാൻ കരുത്തുള്ള കാന്തിയോടൊത്തൊരത്നഘടാകോടിയേച്ചൂടുന്ന കോടീരമോടിയാലുല്ലസന്മസ്തകം. വർണ്ണനാപൂർണ്ണയിൽ ശേഷായുധിമെച്ചും ശർവ്വരീനാഥന്റെ ഗർവ്വം തകർക്കുന്ന മന്ദഹാസാഭതി ശ്രീമന്മുഖാംബുജം. മിന്നാംകുരുവിന്ദമാലിയാം നവമണിവൃന്ദസ്യ സാന്ദ്രമാം രശ്മികൊണ്ടത്യന്ത പീനമാം കങ്കണശ്രേണിയാലഞ്ചിത ശ്രീബാഹുദണ്ഡപഞ്ചം പാഞ്ചജന്യം തഥാ. ചക്രം ഗദാം ചാരു പത്മഞ്ച ബിഭ്രതം. ചിന്താശക്തികളത്യന്തപൂർണ്ണമായ് തത്തിപ്പുറത്താശു നിർഗ്ഗമിച്ചീടുന്ന കാരുണ്യപീയൂഷപൂരത്തിനോടൊത്ത കൌസ്തുഭമൊണ്ടലം ഭൂഷിതോരസ്ഥലം. ചഞ്ചൽപ്രഭാംക്രൂരരത്നാവലിപ്പുരൽ കഞ്ചുകശ്രീയെഴും കാഞ്ചീലതാഢ്യമായ്. കാച്ചിപ്പുഴുപ്പിച്ച കാഞ്ചനസാരംപോലെ കമ്രമാമംബരം ബന്ധിച്ച ഭാസുരം. മഞ്ജുളാരാവംകലർന്നുള്ള മഞ്ജീര മണ്ഡനാദുല്ലസൽപാദകഞ്ജദ്വയം. ബാഢാദരം കരംകൂപ്പി ബ്ഭജിയ്ക്കുന്ന സിദ്ധഗന്ധർവവിദ്യാധരാദ്യൈർവൃതം. ആനന്ദമഗ്നനായ് ഗാന്ദിനീനന്ദനൻ പ്രത്യക്ഷമീക്ഷിച്ചു പത്മനാഭം പരം. ൯

പൂരിച്ചഭക്തിഭരമാർന്നവനശ്രുപൂരം
കോരിച്ചൊരിഞ്ഞു പുളകത്തൊടു ഗൽഗദോക്ത്യാ
നേരിട്ടു കണ്ണിലമൃതം വഴിയെയൊഴുക്കും
താരിൽപിറന്ന വധുവിൻ പതിയെ സ്തുതിച്ചാൻ. ൪൧

ജയ ജയ ഭഗവാൻ! ദയാപയോധേ!
വയമിത വീണുരുളുന്ന നിൻപദാബ്ജേ
നയനവിഷയനാകയാൽ ഭവാൻ മേ
ഭയഹര! ധന്യനിഹാരു മത്സമാനൻ?. ൪൨

ചിന്മാത്രമേ! ഭുവനവിഭ്രമകർത്രിയാമീ-
നിന്മായയാലഹമതീവ വിമോഹിതോസ്മി
അസ്മാദൃശേ ഇതൊരു വിസ്മയനീയമാമോ
ബ്രഹ്മാദിയേവരുമിതിന്റെ യധീനരല്ലോ?. ൪൩

എൻകണ്ണിനരികൽ പുരോഭുവി ഭവാൻ
ശോഭിച്ചിടുന്നാകയാൽ

കിങ്കിം തേ പറയേണ്ടു ഭൃത്യജനതാ
വാത്സല്യമെന്നീശ്വര!
കൈക്കേമൻ മുനിമാക്കുമത്ര ലഭിയാ-
ത്തൊരതൽ ഭവദ്ദൎശനം
ഞാൻ കാൽക്ഷണമെങ്കിലും കൊടിയതാം
പുണ്യം മയാ കിം കൃതം?. ൪൪

മതിസുഖജലരാശിയിൽ കുളിച്ചി-
ട്ടിതി വചനധനസ്തുതിചെയ്തു ഗാന്ദിനേയൻ
അജനഥ മറച്ചു തത്സ്വരൂപം
നിജകൃതവസ്തുവോരൈന്ദ്രജാലികൻ പോൽ. ൪൫

സന്ധ്യാവന്ദനമാചരിച്ചഥ നിവ-
ൎത്തിച്ചൂൽഗതാഗ്രങ്ങളായ്
ചെന്ധായുക്കുന്ന തന്തുഗൃഹങ്ങളെ വാഹി-
ച്ചാനന്ദസമ്മഗ്നനായ്
ബദ്ധപ്പെട്ടൊരു ഗാന്ദിനേയനൊടജൻ
ചോദിച്ചിവണ്ണം ലസൽ-
ബുദ്ധേ! ചൊല്ലുക ചൊല്ലുകെങ്ങിനെ ചമൽ-
കാരം ജനിച്ചുദ്യ തേ. ൪൬

ബ്രഹ്മാദീനപി ഭഗവൻ! ചമൽകരിക്ക-
ന്നിമ്മായാ തവ പുനരെന്തു മച്ചരിത്രം?
എന്നുക്ത്വാ രഥമധിരുഹ്യ ഗാന്ദിനേയൻ
നന്ദിച്ചാ യദുപതിയോടുമൊന്നു പോയാൻ. ൪൭

## ഗദ്യം.

അനന്തരം ഭഗവാനപരാഹ്നത്തിൽ പുരവരത്തിനടെ നി
കടേ വിലസുന്നുപവനസീമനി ചെന്നു തങ്ങിനാൻ. തന്നുടെ ഭ
വനേ പോരണമെന്നായ് ഗാന്ദിനിതന്നുടെ തനയനപേക്ഷി
ക്കുന്നതിനങ്ങിനെ ഉള്ളൊരാഗ്രഹം മന്നതകംസവധാനന്തരമാ
മെന്നരുൾചെയ്തി ട്ടംഭോജാക്ഷൻ വേദാന്തസ്തുതനംബുജനാഭൻ.
സാഗ്രജനായിട്ടു ജനസമേതം വിഹിതാഗമനായ സഹിതാഗ

യനായ്. തന്നുടെ വരവുണ്ടെന്നൊരു വാൎത്താ ചിന്തനന്തിനേ കേട്ടനിതാന്തം കുതിക്കുന്ന കുതൂഹലഭാര തരംഗിതരാകിന പൌരന്മാരുടെ നികരം തരസാ തിങ്ങിത്തിങ്ങി ച്ചേൎന്നുകകൊണ്ടു കടക്കാൻ തരമില്ലാത്ത വിധത്തിലിരിക്കും പല പല പുത്തൻതെരുവുകൾ ചുററിനിറഞ്ഞും. സമ്പത്തിൻെറ മഹത്വംകൊണ്ടു നിലിമ്പപുരത്തോടൊത്തു ചമഞ്ഞും. കളവില്ലാത്തൊരു മധുരത തിരളും മധുരാപുരിയേ കാണ്മാനിമ്മഹി ച്ചുകമേ കിമപി ജഗാമ സമോദം. ൬

പ്രാലേയാംബുവിനോടു ചന്ദനരസം
കസ്തൂരിയും ചേൎത്താഴി-
ച്ചാലേപിച്ചുകിലാൽ പുകച്ചു മണമാ-
ൎന്നാകല്പവസ്ത്രാഢ്യയായ്
പുഷ്പത്തെസൌരഭപുഷ്പമാലകളണി-
ഞ്ഞുൽകൃഷ്ടയാമപ്പുരീം
കൃഷ്ണൻ വാസകസജ്ജയാം കമനിയേ
പോൽ കണ്ടു മുന്നിൽ തദാ. ൪൭

ചരിച്ചു മാൎഗ്ഗേഷു പുരാണ പൂരുഷൻ
ചൊരിഞ്ഞുകണ്ണിന്നമൃതം ശരീരിണാം
പരീതനായ് സൈന്ധരനായയായി സഞ്ചയൈഃ
പുരീദിദൃക്ഷാം പരിപൂൎണ്ണമാക്കിനാൻ. ൪൮

## ഗദ്യം.

ഇതയിത് വരുന്നഹോ ദേവദേവൻ വിഭു. ഇതയിതാ വന്നഹോ വാസുദേവൻ ജവാൽ. ഇത്യാദി നാനാജനാഘോഷമപ്പൊഴേ മത്തേഭയാനമാർ കേട്ടു സംഭ്രാന്തരായ്. കാശ്ചിൽ പ്രമാദാൽ കരങ്ങളിൽ കാൽചിലമ്പങ്ങിനേ കങ്കണം കാലിലും ചേൎത്തുടൻ. കാശ്ചിൽ കഴുത്തിലാക്കാഞ്ചിലതാം പിന്നെ ഹാരം കടിസ്ഥലത്തിങ്കലും ബന്ധിച്ചു. ബിംബാധരത്തിങ്കലഞ്ജനം പൂശീട്ടു ലാക്ഷയാലക്ഷിയേ യഞ്ജിച്ചു കാശ്ചന. മണ്ഡിച്ചു കുണ്ഡലം കാതിലൊന്നിൽ ചിലർ. കണ്ണൊന്നു മാത്രമായഞ്ജിച്ചുകാശ്ച

ന്നു. കെട്ടൊട്ടഴിഞ്ഞിട്ടു പിന്നെയും പിന്നെയും താഴത്തുവീഴു
ന്ന ഭൂഷണം തന്നല്ല വസ്ത്രങ്ങളെക്കൂടെടുക്കാതെയും ചില
ർ. മുങ്ങിക്കളിച്ചിട്ടു തോൎത്താതെ കാഞ്ചുന്നു. പാതിയുണ്ടപ്പൊ
ഴേ ചോർകളഞ്ഞും ചിലർ. ഇഷ്ടമായ് സ്തന്യം കുടിപ്പൊട്ടു
പാതിയാ യപ്പോൾ തട്ടക്കയാൽ ദാഹം ശമിക്കാഞ്ഞു വാ
വിട്ടുകരവുന്ന മക്കളെക്കൂടിയും പാരാതെ ദൂരത്തെറിഞ്ഞിട്ടു കാഞ്ചു
ന്നു. ഏവമെല്ലാവരും പീനങ്ങളായിട്ടു മാരോഹവക്ഷോജഭാരങ്ങ
ളേച്ചുമ ന്നാരോഹണത്തിന്നശക്തമാരെങ്കിലും കാർവ്വർണ്ണനേയൊ
ന്നു കാണ്മതിന്നിച്ഛിച്ചു പാരം പണിപ്പെട്ടു കേറിത്തരാംനോക്കി
മഞ്ചാഗ്രഭാഗാനലങ്കരിച്ചീടിനാർ. ൯

മല്ലാരി യാദവകുലാംബുധി പൂർണ്ണചന്ദ്രൻ
നല്ലോരു മന്ദഹസിതദ്യുതിവെണ്ണിലാവാൽ
തല്ലോചനോല്പലകുലംഫലമുത്തവിട്ടി-
ച്ചുല്ലാസവാരിധിയെ യുൽഗതമാക്കി താനാം. ൧൦

കാമന്റെ താതനവനപ്പുരസുന്ദരീണാം
കാമം കലൎന്നി യതിലെന്തൊരു ചിത്രമോൎത്താൽ?
ചിത്രം പുനന്നമദനാകുലതാംദദാനൻ
തത്രത്യമാക്ക മദനാകുലതാം ദദൌ തൽ. ൧൧

കണ്ടാരാന്നിന്നിമേഷാഃ പുരുഷവരമമും
ഗാഢമാസക്തി തസ്മി-
ന്നുണ്ടായ് സങ്കല്പ്യ ചിത്തേ നഗരയുവതിമാർ
നിർവ്വിട്ടും ചടച്ചും
വേണ്ടാതായ് പ്രാണനാഥാൻ ഹ്രിയമകലെ വെടി-
ഞ്ഞുൾഭ്രമത്തോടു മൂൎച്ഛാം
പൂണ്ടാരേതന്യ സാരൂപ്യവുമതിനെന്തകം
പുണ്യമുള്ളോർ ന ചാന്യാഃ. ൧൨

ആവിടൊരു രജകം കണ്ടു നേരിട്ടു മുന്നിൽ
ഭുവനഭവനമാം ദേവനൎത്ഥിച്ചു വസ്ത്രം
ഭുവമപി ബലിയോടൊന്നു യാചിച്ചനേര-
ത്തവനു വിഹതമായ് പണ്ടയാച്ഞാവ്രതം പോൽ. ൧൩

രേ! രേ! മഌഗ! രാജകീയവാസനം
നമ്മോടിരക്കുന്നുവോ?
നേരേ രോചനചേൎത്ത ന്തനവസനാം
ധത്സേ ന നിത്യം ഖല!
ദൂരത്തോടുക ജീവിതേഛയദി തേ
മിണ്ടാതെയെന്നോതിടും
നേരത്തസ്യ ശിരസ്സറുത്തു ഭഗവാൻ
സോപ്യാപ പുണ്യാം ഗതിം. ൭൪

പെട്ടെന്നോടിയവന്റെ ശിഷ്യർ വസന-
ക്കെട്ടും കളഞ്ഞപ്പൊഴ-
ക്കെട്ടിന്നംശുകമിഛപോലെ ഹരിയും
കൈക്കൊണ്ടുടൻ സീരിയും
ഇഷ്ടംപോലെ ഗവാഗ്രജന്റനുചര-
ന്മാരും ഗ്രഹിച്ചാരതിൻ
ശിഷ്ടം മാധവകീൎത്തിപോലെ ചിലതാ-
മാഗ്ഗേ രരാജാംബരം. ൭൫

ഒരു വായകൻ തദനു രാമകൃഷ്ണയോ-
രുരുഭാഗിയാ യകൃതവേഷകല്പനാം
പരിപൂൎണ്ണയാം ശ്രിയമവാപ്യ കേശവൻ
ജരിയാത്തതാം നിജപദമ്പ നൽകിനാൻ. ൭൬

## ഗദ്യം.

ദാമോദരനഥ സോദരനോടും പിന്നുള്ള സഗന്മാരൊടുമൊന്നിച്ചുടനു "സുദാമാ" വാകും മാലാകാരൻ തന്നുടെ ഭവനേ ചെന്നു. സാദരസംഭ്രമമുടനേതനാവനാരാധിച്ചു നമസ്കൃതിചെയ്തു. കാഴ്ചകളായിത്തൃപ്പാദങ്ങളിലൎപ്പിച്ചീടിന നിരുപമപരിമള മേദുരതരയാം പൂമാലാവലി മാദാനംചെയ്തഗ്രജസഹിതൻ. സാമോദം പുനരവനാൽ പ്രാൎത്ഥിത മാത്മനി ദൃഢമാം ഭക്തിഭരത്തെയും മൎത്ഥിക്കാത്തുള്ളന്യവരങ്ങളുമനാവധിയവനായ് കൊണ്ടു കൊടുത്തിട്ടവിടുന്നുടനേ യാത്രതിരിച്ചു. വ്യ

മെത്തം സൌരഭമൊഗ്രഹിച്ചളികുലം
ചുററിപ്പറന്നാരവം
ചേൎത്തുള്ളൊരനുലേപഭാജനമതും
കൈത്താരിലേന്തിപ്പുരഃ
എത്തുന്നംബുജമുഖീം വിലോക്യ ഭഗവാൻ
കുബ്ജാം ചിരിച്ചോതി താം
കാ ത്വം കാമിനി! ചൊല്ലെടോ! പരിമള-
ക്കോപ്പെന്തു നിൻ കൈത്തലേ.? ൩൭

കേൾപ്പിൻ ഞാനൊരു ദാസി ഭോജനൃപതേ-
ന്നാമം ത്രിവക്രേതി മേ
തൽപ്രീതിയ്ക്കു ശുഭാംഗലേപനമിദം
ഞാൻ ചേൎത്തതാണുത്തമം
ഇപ്പോൾ നിങ്ങളെ വിട്ടു യോഗ്യനിതിലേ-
ക്കാരെന്നു നോക്കുന്നു ഞാൻ
നല്ലേരം കളഭൌ വിഹായ ശുനകേ
സിന്ദൂരമാരേകുവോൻ?. ൩൮

ഈവണ്ണമുക്താ ജഗതാം നിധിക്കായ്
താവൽ കൊടുത്താളനുലേപനം സാ
തോഷിച്ചു വാങ്ങിച്ചു സഹാഗ്രജൻ തൽ
ഭൂഷിച്ചു ദേഹേ പുനരംബുജാക്ഷൻ. ൩൯

അത്യന്തം കൃപയോടു കൃഷ്ണനവളെ
ബാധിച്ച വൈക്രന്നിനേ
തീൎത്തീടാനഥ തൽപദാഗ്രയുഗളേ
ചേൎത്താത്മപാദങ്ങളേ
കൈത്താരാൽ ചിബുകം പിടിച്ചു തരസാ
പൊക്കിത്തദാ സുഭ്രുവിൻ
ഗാത്രത്തിൽ സുഷമാവിശേഷമുളവാ-
യന്നാദൃശം വിസ്മയം. ൪൦

ത്രിവക്രയാകും വധുവിന്റെ ദേഹേ
കവിഞ്ഞിരുന്നീടിന വക്രിമാണം
സ വിശ്വനാഥൻ വിഭജിച്ചു കൈശ്യേ
ഭ്രുവോഃ കടാക്ഷേഷ്വപി ചേൎത്തുവച്ചോ?. ൪൧

## ഗദ്യം.

തദനു ച ഭുവനത്രിതയപവിത്രീകരണംകൊണ്ടു പ്രസിദ്ധചരിത്രൻ. ഭക്തജനാവനമതിനായ് സന്തതമാത്തതന്ത്രൻ കമലാകാന്തൻ. ശൌരിസുപുത്രൻ സരസിജനേത്രൻ തന്നുടെ ദേഹസ്പർശനമാത്രേ വൈരൂപ്യത്തൊടു വിരഹിതഗാത്രീ. നിദ്ദോഷതപമിയന്നുടനെയരും സൌന്ദര്യത്തിൻ സാരം ചേൎന്നിട്ടുദ്യൽപ്രഭയാ ഹൃദ്യതരാംഗീ. വദനസരോജസുഗന്ധം മോഹിച്ചവിരളമളവേ മേളിക്കുന്ന മദാന്ധസുമന്ധയസമുദായത്താൽ ബന്ധുരമാകിന ചികുരഭരത്തിൻ കുട്ടികളെന്നതുപോലെ കളിക്കുന്നളകകലം പൂണ്ടഴകൊഴുകിയ നിടിലതലത്താലതിരമണീയാ. നാസാത്മകമാം ഭാസുരചമ്പകകുസുമം സവിധേ ചേരുകയാലതി ഭീതി വളൎന്നു പരിഭ്രമസഹിതം. കർണ്ണപുടാന്തരകൂപോദരമതിലാശ്രു പതിപ്പാൻ ഭാവിക്കുന്നൊരു ഷൾപ്പദമിഥുനം പോലെ മനോഹരചടുലകടാക്ഷം നിരവധി ദധതീ. നന്മപെരുത്തൊരു വിദ്രുമരുചിയുടെ വന്മദമൊക്കെയടക്കാൻ വിരുതുള്ളരുണതകൊണ്ടു സുശോഭനമാകുന്നധരപ്രഭയാം തരുണാരുണഘൃണി വിരഹം പരിചിൽ പോക്കുകകൊണ്ടല മുൽക്കണ്ഠിതമായ് ദ്രുതപരിരംഭം ചെയ്തീടുന്ന രഥാംഗവിഹംഗമയുഗളേ തിരളും ഭംഗിയുള്ളൊരു ധുരിനെ മുഴുവൻ താങ്ങിയിരിക്കുന്നുരസിജഭാരം ചാരു ദധാനാ. കത്തിക്കാളും മദനത്തീയോടൊത്തുപുളക്കും യുവജനമാനസമെത്തിത്തരസാ മുങ്ങുകകൊണ്ടു സമുത്ഥിതമായൊരു ധൂമാവലിയോടുപമിക്കേണ്ടും രോമാവലിയാൽ ശോഭിക്കുന്ന ഗഭീരമനോഹര നാഭീഹ്രദമപി ദധതീ മദ്ധ്യേ. വാൎഷികവേലേ വാധികമുയരും സജ്ജഘലനത്തിൻ പൃഥുരതയാലതി വിധുരത യുവജനഹൃദയേ ചേൎത്തും. ഗ്രീഷ്മശ്രീയതുപോലെ വിഭാകരസൂനുദ്യുതിയാ ലതികോമളമാം കദളിത്തണ്ടിൻ ഭംഗികുറച്ചും. ഹിമകരമണ്ഡലിപോലെ നിതാന്തം കമലശ്രീഹര പാദത്തോടും. ദിന

കരമണ്ഡലി യെന്നതുപോലെ ബഹളസുശോഭനഖരകിരണംകൊ
ണ്ടിന്ദുവിനെപ്പുനരപി നിന്ദിച്ചും. വൎത്തിക്കും സാ വനിതാഭൂഷാ
സത്രപമുത്തരവസനാഗ്രത്താൽ വക്ത്രം കിമപി മറച്ചു സുഭാ
ഷിണി. പേൎത്തും പേൎത്തും വൎദ്ധിച്ചുയരും ചിത്തജതാപം സഹി
യാഞ്ഞുടനാ നിത്യം പുരുഷം പ്രാൎത്ഥയദിത്ഥം. ൯

ത്രൈലോക്യമോഹനശരീര! ഭവൽഗുണൌഘ-
ശ്ശാലേ വശീകൃതമനസ്സൊടു ഞാൻ ഭവാനേ
വിട്ടേച്ചുപോവതു കഥം കരുണാംബുധേ! തൽ
പെട്ടെന്നു പോരിക ഗൃഹം മമ ശുദ്ധമാക്കാൻ. ൰

എത്തീടുവൻ സപദി സുന്ദരി! നിൻഗൃഹേ ഞാൻ
തീൎത്തിട്ടു കൃത്യമചിരേണ സുഹൃജ്ജനസ്യ
മന്ദസ്മിതാൎദ്രമിതി താമരുൾചെയ്തു കൃഷ്ണൻ
മന്ദം നടന്നവിടെനിന്നവൾ നോക്കി നിൽക്കേ. ൰൧

പണ്ടില്ലാതൊരു കൎമ്മമീവിധമനേ-
കം തസ്യ നിസ്തുല്യമായ്
കണ്ടപ്പോളുളവായ വിസ്മയഭയ-
സ്നേഹങ്ങളാലാകുലാഃ
പത്രം, മാല, ഫലങ്ങളെന്നിവ തുട-
ൎന്നേതങ്കിലും വസ്തു തൻ
ശക്തിക്കൊത്തതുപോലവന്നു വഴിയേ
യെല്ലാവരും നൾകിനാർ. ൰൨

അപ്പോളവൎക്കുചിതമാകുമനുഗ്രഹം താ-
നൎപ്പിച്ചപാംഗവലനസ്മിതഭാഷണാദ്യൈഃ
മോദേന പോയനുചരൈസ്സഹ വാസുദേവൻ
കോദണ്ഡശാലയുടെ സന്നിധിയിൽ ഗമിച്ചാൻ. ൰൩

ദുഷ്ടാത്മദൈത്യകരിണാം ദലനേ സമൎത്ഥം
ദൃഷ്ട്വാ ഹരിം ബലസമന്വിത മാഗതം തം
ക്രോഷ്ടാക്കൾപോലെ ഭയമാൎന്നു പരിഭ്രമത്തോ-
ടൊട്ടേറെയോടി നൃവരന്റെ ഭടേശ്വരന്മാർ. ൰൪

ത്വര്യാ ക്രീഡിച്ചു കൃഷ്ണൻ തദനു ധനുർഗൃ-
ഹാന്തരേ ചെന്നുവേഗാ-
ലൊട്ടേറെപ്പട്ടണിഞ്ഞുന്നതകനകമഹാ
വിഷ്ടരേ ചേർത്തു ഭംഗ്യാ
കെട്ടി പ്പൂമാല്യജാലം കുസുമനിവഹമ-
പ്പിച്ചെഴും ചാപവര്യം
തട്ടിച്ചാൻ ഞാണചേർത്താൻ യുഗപദഥ വലി-
ച്ചാൻ വളച്ചാനൊടിച്ചാൻ. ൫൨

ദേവൻ ചാപമെടുപ്പതിന്നു കരതാ-
രല്പം ചലിപ്പിക്കവേ
കാവൽക്കാരതതെന്നസംഖ്യമുരുവി-
ട്ടുണ്ടായ ശബ്ദം തദാ
ത്വത്താരോപിതകൃഷ്ടഭഗ്നവിദലൽ
കോദണ്ഡവൻശബ്ദമാം
ഹസ്തിസ്കന്ധങ്ങളെല്ലാരു ബാലരോമരുചിയേ-
പ്പോലും ഗമിച്ചില്ലതേ. ൫൩

മർമ്മം കുത്തിപ്പിളക്കും മധുമഥനഭുജ-
മരിഞ്ഞ ചാപസ്വനം കേ-
ട്ടമ്മന്ത്രാൽ ഭോജഭൂമീപതി ഭയഭരമാ-
ന്നാശു താഴത്തു വീണാൻ
കംസൻപക്ഷത്തിലുള്ളോരിടിയൊടു സമമാ-
മാരവത്താൽ തപിച്ചാർ
ഹംസക്കൂട്ടങ്ങൾപോലേ, മയിലുകളിവ സ-
ന്തുഷ്ടരായ് കൃഷ്ണപക്ഷ്യാഃ. ൫൪

## ഗദ്യം.

പുണ്ഡരീകാക്ഷന്റെ ബാഹുദണ്ഡങ്ങളാൽ ഖണ്ഡിച്ചതാ ദ്ദശം കോദണ്ഡതല്ലജം. മത്തഹസ്തീന്ദ്രൻ വിമർദ്ദിച്ചതള്ളിയോ രിക്ഷുകാണ്ഡംപോലെ വീക്ഷിച്ചു തൽക്ഷണേ. തദ്രക്ഷകന്മാർ വിലക്ഷരായ തങ്ങൾക്കു ശക്തിയില്ലെന്നവ ക്കോർമ്മയുണ്ടെങ്കി ലും. സ്വസ്ഥരായ് നിന്നാകി ലുഗ്രസ്വഭാവന്മാ രുഗ്രസേനാത്മ

ജൻ നിഗ്രഹിക്കും ദൃഢം.,, ഇത്ഥമാശങ്കിച്ചു താദൃശാനുഗ്രഹം സത്തമാൽ പൂരുഷാൽ തന്നേ ലഭിക്കേണമെന്നുറച്ചപ്പോഴേ ഭക്തലോകത്തിന്നു ബന്ധുവാം നാഥനേ ബന്ധിപ്പതിന്നെത്തുന്ന ഭൃത്യരിൽ കോപിച്ചവൻപോലെ ഗോപവേഷത്തെ ധരിയ്ക്കുന്ന മാധവൻ. സീരിയോടൊന്നിച്ചു കോദണ്ഡഖണ്ഡത്തി ലോരോന്നെടുത്തുടൻ ക്രീഡിച്ചു താഡിച്ചു നേരിട്ടു വന്നൊരാ വീരരേയൊക്കെയും സുരാത്മജാലയേ പാറ്റിച്ചുതൽക്ഷണം. പിന്നെയിവൃത്താന്ത മാകർണ്ണ്യകോപിച്ചു മന്നവൻ പ്രേരിച്ച സൈന്യവൃന്ദത്തെയും ജംബുകൌഘത്തെ മൃഗാധിപൻ പോലെതാൻ സമ്മർദ്ദ്യ സത്വരം നിഷ്ഠയാസം തദാ. വിസ്മയാവിഷ്ടരാം നാനാജനങ്ങളാൽ സംസ്തൂയമാനപ്രഭാവപ്രകാണ്ഡനായ്. ചാപാലയത്തിൻവെളിക്കിറങ്ങിപ്പുന ഭൂപാലയത്തിന്റെ സമ്പത്തികാണ്മതി ന്നെന്നുള്ള കൈതവാൽ കാണ്മാൻ കൊതിപ്പവർക്കന്നതാനുഗ്രഹം ചെയ്യതിന്നിഛിച്ചു തന്നേ മനുഷ്യസ്വരൂപിയാമീശ്വരൻ മന്ദം നടന്നഹോ തേവീഥിമാർഗ്ഗമായ്. ൧൦

അപ്പൊഴേക്കു ചരമാദ്രിനിതംബേ
സപ്തസപ്തിയുടെ ബിംബമണഞ്ഞു
അപ്പുരാൽ ബഹിരധോനഗവൃന്ദൈഃ
പുഷ്പവാടിയിലുമെത്തി മുകുന്ദൻ. ൧൦

അസ്തപർവ്വതതടങ്ങളിൽ മുററം
പ്രസ്തരങ്ങളിലടിച്ചു മഹാബ്ധൌ
ഹന്ത! മുങ്ങി തരണി ദ്ദുരവസ്ഥാ-
യ്ക്കന്തമില്ലിഹ വിധൌ വിപരീതേ. ൧൧

ചൂർണ്ണയന്നിഹ തമസ്സിനെയപ്പോൾ
പൂർണ്ണനായ് സമുദയേന കലാനാം
വൃദ്ധിചേർത്തു വിബുധവ്രജമുത്തി-
ന്നഭ്യുദഗ്ഗ്രദയം ദ്വിജരാജൻ. ൧൨

അത്തൊഴുമണ്ടു ഭഗവാനഥ ഗോപവൃന്ദൈ-
രുത്താളമോദസഹിതൈസ്സഹ നിദ്രചെയ്യാൻ

ചിത്തേ നിനച്ചു പുരവാസികൾ കംസഘാതം
ചിത്തേതരഹൎഷഭരമാൎന്നു സുഖം രമിച്ചാർ. ൭൩

ദണ്ഡകം.

കംസൻ തദാ യദുകുലോത്തംസബാഹുകൃതവിധ്വംസമായി ധനുരെന്നും- രക്ഷിജനനിധനമപി തൽപൃതനയുടെ മഥനമത്ഭുതകൃതികളിവകൾ കേട്ടു- സമുദിക്കുന്ന ഖേദഭരസുവിദീൎണ്ണമായഹൃദി പരിപൂൎണ്ണമായ ഭയമാൎന്നും- അനഘനിജശയനമതിലനവരതധ്യാനമൊട്ടധികതരമുഴറിയതിവിവശതകലൎന്നും- ഉല്പാതജാലമപി ദുസ്വപ്നവും വളരെയുല്പന്നമായതുകളാലേ- എത്തുമിഹ മമ വിലയമുൾത്തളിരിലിതി കരുതി നിദ്രയൊരു നിമിഷമണയാതേ- അതിക്രുദ്ധവൈരമൊടു നിജവൈരിയായവനു പ്രതികാരമാശുബത ചെയ്വാൻ- നിജഹിതമതിനുഴറിയ നയനിപുണജനതയൊടു സഹ സുനയസരണികളെയനവധി നിനച്ചും- ഏഷ്യന്തിയാം വലിയ നിദ്രയ്ക്കൊരുങ്ങിയവനപ്പോലെ ജാഗരിതനായും- പട്ടികൾ നരികുലമപി നിഷ്ഠുരമലറിയരവമൊട്ടധികമിടയിടയിൽ മുററും- സ്തുതിപാഠകാളിയുടെയുരുഗീതിയാൽ സമയമറിവാക്കിടുന്ന രജനീം താം- യുഗതുലിതസമയമിവ ഹൃദികരുതിയഴൽ പെരുകിയകമുരുകിയതുപൊഴുതു കഥമപി നയിച്ചാൻ. ൪൪

സൂൎയ്യൻ പ്രേയസിയായ പങ്കജിനിയെ
മട്ടിച്ചതായ് കാൺകയാൽ
ശൌൎയ്യംപൂണ്ടതികോപിയായതുവിധം
ശോണീഭവിച്ചേററവും
നിൎയ്യാതം രജനീശനേ പരിഭവി-
ച്ചപ്പോളിരുൾകൈശികം
ധൈൎയ്യത്തൊടു പിടിച്ചുഴിച്ചു രജനീം
മട്ടിച്ചു തേജോമയൻ. ൭൫

ഐന്ദ്രീമാശാം വഹിയ്ക്കുന്നൊരു കരിവരവ-
ന്മസ്തകേ പൂശിവായ്ക്കും

സിന്ദൂരം വ്യാപ്തമാകുംപടി തദനുലസൽ-
മണ്ഡലശ്രീണ്ഡധാമാ
ചന്ദ്രാംശുക്ലിഷ്ടയാകും നളിനിയിലസൃവേ
ചേത്താതാം ഭൂരിപുണ്യാൽ
തന്നേ പ്രാപിച്ചു ലക്ഷ്മീഭരമധുരമഹാ-
സ്സാലെ പോഷിച്ചുയന്തു. ൰൭

ഭംഗംകൂടാതെ കല്പാവധിയില്വയരുമ-
ക്കാളികാഗഞ്ജിതത്തെ
മങ്ങിക്കും മല്ലതൂര്യാവലിയുടെ നിനദം
ഘോരമായ് പൊങ്ങിയപ്പോൾ
രംഗം ചുററിപ്പുരന്ത്ര പുരജനപദവാ-
സ്തവ്യരാം ലോകരെല്ലാം
തുംഗാഭോഗത്തൊടു ഴിശരുമനവധി മ-
ഞ്ചങ്ങളഞ്ചിച്ചു ഭംഗ്യാ. ൰൮

പിന്നത്തത്രൈവ കംസൻ കനകമയമഹാ
സൌധമൊന്നിൽ കരേറി-
ച്ചിന്നും സചാമാത്യഭൃത്യാദികളുടെ നടുവിൽ
ഭീതനായാവസിച്ചാൻ
നന്ദൻതാനും നൃപോക്ത്യാ പുനരുടനവിടെ-
ച്ചെന്നു കൃഷ്ണാനുവാദാൽ
തന്നേപേടിച്ചു ഗോപാലകപരിവൃതനാ-
യേകമഞ്ചേ ചകാശേ. ൰൯

ചാണൂരൻ ക്രൂരകർമ്മാ, പടയിൽ വിരുതനാം
മുഷ്ടികൻ ധൃഷ്ടശീലൻ
കൂടൻ കൌടില്യമുള്ളോൻ കുശലശലനുമായ്
പേശലൻ തോശലൻ താൻ
മല്ലന്മാർ ക്രൂരരന്യേപ്യരികളുടെ മദം
കൈക്കരുത്താൽ പൊടിപ്പോ-
രെല്ലാം രംഗത്തെനോക്കി ത്വരിതമുപഗതാ
യുദ്ധസന്നദ്ധവേഷാഃ. ൨൰

അഥ ഹലിയൊടുകൂടി പ്രാതരുത്ഥായ ശീഘ്രം
ഗ്രഥിതഗളിതഭൂഷാവേഷദീപ്താംഗനായി

പൃഥുലപടഹനാദം കേട്ടു കൃഷ്ണൻ തദാനീം
കുതുകമൊടതിരംഗദ്വാരമാശു പ്രതസ്ഥേ. ൬൯

## ഗദ്യം.

തത്ര സ ഭഗവാൻ ചെന്നഥ വിപുലം രംഗദ്വാരമടഞ്ഞു വസന്തം. മന്ദേതരമായ് സ്യന്ദിച്ചീടിന ദാനജലത്തിൻ സൌരഭ്യത്തിൽ കാംക്ഷപെരുത്തു കളിച്ചു പുളയ്ക്കും നളിപാളികളാൽ മണ്ഡിതഗണ്ഡം. മുഹുരപി പൊക്കി പ്പുരിചൊടു നീട്ടും തുമ്പിക്കൈകൊണ്ടെതിരിട്ടവരേ വമ്പൊടു സരസമിവാഹ്വയമാനം. പിന്നയുമതിനെ ച്ചുററിവളച്ചി ട്ടുന്നതമായൊരു കൊമ്പിന്മുരടിൽ കളിയൊടുകൂടി യമർത്തുവതോർത്താൽ. ഒററക്കൊമ്പു പറിയ്ക്കുംനേര ത്തൊററക്കൊമ്പനൊടെതിരാം താനെ ന്നുററത്തോടു നിനച്ചതുപോലേ പററിപ്പാനിവ സന്നദ്ധന്തം. അവിരളമിളകും ശ്രവണയുഗത്താൽ ചിറകുള്ളഞ്ജന ധരണിധരത്തോടൊത്തുലസിയ്ക്കും മസ്തകവടിവാൽ. വിത്രാസത്തൊടു വിസ്മയവും പുന രെല്ലാവൎക്കു മുയൎത്തും ഭീമം. പൊന്നിൻചങ്ങല രണ്ടുവശത്തും മിന്നിത്തൂങ്ങുകകൊണ്ടു തടിത്തോ ടൊന്നിച്ചുയരു ന്നഭിനവജലദം തന്നിൽ കലരുന്നാഭാം ദധതം. മേത്തരമാകിന പട്ടുകളനവധി ചേൎത്തു ചമച്ചോ രാസ്തരണത്താൽ തരുണാരുണനുടെ കിരണം തട്ടി ട്ടരുണിതമാകും മേരുഭാഗത്തൊടു കൂടിയിരിയ്ക്കുന്നുദയധരത്തിൻ മോടിയെ മുഴുവൻതന്നെ ദധാനം. ദുഷ്ടജനാധിപജനപദമതുപോൽ ഭാസുരനല്ലാവഗ്രഹ സഹിതം. നരവരനുടെയൊരു ഹൎമ്മ്യവരംപോൽ സുരുചിരകക്ഷ്യാ ശോഭിതപാൎശ്വം. ക്ഷണദാസമയം പോലേപേചക ശാലിനമപി നൽ കരടോപേതം. പ്രതിമാനാധിക ശോഭാവഹമ പ്യപ്രതിമാന സുശോഭാമഹിതം. മന്ദരവപുഷമഥാപി നിതാന്ത മമന്ദരവപുഷ, മദാന്തമദത്താ ലന്ധതപൂണ്ടു ജഗത്തുകളേയും ഹിംസിപ്പാനപി വാഞ്ഛാവന്തം. ശ്രോന്തുപിടിച്ചോ രാനയിതാ മാം കൂട്ടാക്കന്നി ല്ല

ഭീകരതരമാം വന്നീടരുതെ;; നിങ്ങിനെ പലവക മെലാഹ്ലാദി ക്കുന്ന രോമഹർഷത്തോടെ ദണ്ഡും തോട്ടിയ ചേർത്തിക്കെട്ടിൽ ബന്ധപ്പെ ട്ടൊരു ഹസ്തിപാലനൊരു വണ്ണമടക്കി നിരത്തും വീരം ചേർ ത്തടി ച്ചോട്ടം ജനതതിയാലതി കൌതുകമോട്ട വിലോകിതനാകും. ക വലയപൂർവക മാപീഡം തം കുവലയനയനൻ കണ്ടു കഥിച്ചും.

ക്രൂരാക്രാന്തങ്ങളരികിലുടനേ ചെന്നു പങ്കേരുഹാക്ഷൻ
പൃഷ്ഠാക്ഷേപം സപദി ഖലു യന്താവിനോടേവമൂചേ
രുഷ്ടാത്മാവേ! മദിരമനെ ഇതോ മാററകല്ലെങ്കിലിപ്പോൾ
തിട്ടം നിന്നേ ഗ്ഗജമപി ഹനിയ്ക്കുന്നു ഞാൻ ദുർമ്മദാന്ധം. വൃ൦

നേക്കിലിന്നവൻ കൃത്യമൂഢനിവ
മത്തവാരണമിതോട്ട നീ
നോക്കനോക്കടനെ ധർമ്മരാജപുര
മത്തവാരണമതിൽ പെട്ടും
ഇത്ഥമോതി യതികോപിയായ് സപദി
ഹസ്തിപൻ ഗജമചോദയൽ
സത്വരം സ ഹരിയേപ്പിടിച്ചു ഗജ-
രാജനാം നിജ ഭുജേന തം. വൃ൧

തെററിക്കടന്നുടനവന്റെ കരത്തിൽനിന്ന്
നെററിയ്ക്കടിച്ചു ഹരിയക്കരിയെക്കരത്താൽ
ഏററിപ്പിടിപ്പതിനു പിന്നയുമാഗ്രഹിച്ചു
ചുററുന്നവൻറെ ചരണേഷു കളിച്ചൊളിച്ചാൻ. വൃ൨

വേദങ്ങളിൽ ദൃഢമിവാഥ ഗഭീരവേദീ
പാദങ്ങളും നാലിലു മൊളിച്ചുമരുന്ന ദേവം
മോദാദതീവ സുചിരേണ കൃതപ്രയാസോ-
പ്യാദാതുമക്കരി ശശാക ന യോഗിപോലേ. വൃ൩

നാഗാരിവാഹനമഥ ബാലധിയിൽ പിടിച്ചാ-
നാഗാധിരാജനെ വലിച്ചു കരദ്വയത്താൽ
നാഗേശനാം കയർ പിടിച്ചു പുരാ സലീലം
വേഗേന മന്ഥധരണീധരമെന്നപോലെ. വൃ൪

ചുററിഗ്ഗമിച്ചിഭവരന്നു ജഗന്നിവാസൻ
പററി കചചിൽ കചചിദിടയ്ക്കു കളിക്കമെപ്പോൾ
കാററിൻ കരുത്തൊടിടചേന്നു മലയ്ക്കു ചുററും
പാറുന്ന മേഘമുറിപോലെ വിളങ്ങി കൃഷ്ണൻ. ൮൫

താഴാത്ത ചാതുരികൾ മെയ്യിലണിഞ്ഞ ദേവൻ
താഴത്തുവീണിന്നതുവിധം മറിയുന്നനേരം
ഉഴുഴിയ്ക്കു കുത്തിയ രദങ്ങളെയുദ്ധരിപ്പാ-
നായക്കരീന്ദ്രനതിവേലകൾ വേണ്ടി വന്നു. ൮൬

കെല്പേറും ഹരി യെപ്പോ-ളേൾപ്പിച്ചോ ഹസ്തിയിങ്കലവശതയേ
കാരിവരൻ വീണു തദാ-കംഭിനിയിൽ ദീനനതനുവേദനയാൽ.

മണ്ണിൽ ദംഭോളില്യൂനച്ഛദ ഗിരിസമമായ്
വീണ ദന്താവളത്തെ
ദണ്ഡിച്ചേകാംഘ്രിയാലേ ഹരിരഥ രദനം
രണ്ടുമാദരിദ്ര്യ ദോഷ്ട്രാം
ദണ്ഡംപോൽ ദന്തമേകം ഹലധരന തദാ
നൽകി മറേറതുകൊണ്ടാ-
ച്ചണ്ഡം വേതണ്ഡമായോരണനയുമുടനേ
ധർമ്മരാജന്നുമേകി. ൮൭

തം സപദി ദന്തവരമംസമതിലേന്തി-
ക്കംസരിപുരന്തകനശാന്തഹൃദയാനാം
രംഗഭുവി ചെന്നു പുനരംഗഭവകാന്ത്യാ-
സ്സംഗത കുറച്ചുരുചികൊണ്ടു രുചിരാംഗൻ. ൮൮

തത്താദൃഗദ്ഭുതക്രമത്തെ റുപ്പല പല നിജ കൃ-
ത്യങ്ങളാൽ ബോദ്ധ്യമാക-
ന്നത്താർമാതിൻെറ കാന്തം കമലനയന-
മൊന്നാമതായീക്ഷമാണൻ
പൃത്ഥ്വീശൻ തസ്യ വിദ്യുല്ലതല ചടുലമാ-
മംഗദീപ്തിവ്രജംവ-
നെത്തിത്താഡിച്ചു നേത്രത്തൊടു മൃതസമനായ്
തീർന്നു താനേ തദാനീം. ൮൯

# ഗദ്യം.

തദനന്തരമംസേ വിനിഹിതദന്തം. ലളിതശശാങ്കകലാങ്കിതവിലസ നീലവലാഹകതുലിതവിലാസം. നിഹതമതംഗജശോണിതശകലൈ രാഹിതസുഷമാ മോഹനദേഹം. കിഞ്ചിദ്ഗദഞ്ചിതഘൎമ്മകണത്താ ലഞ്ചിതസുന്ദരവദനസരോജം. നിഖിലജനാനാം നയനാനന്ദം നൽകും ദേവകി തന്നുടെനന്ദന മഗ്രജസഹിതം വ്യഗ്രതയെന്യേ മദ്ധ്യേരംഗം സാഗതനായിബ്ബഹുമാമോദം കണ്ടദശായാം. സകലജനങ്ങളു മവരുടെ ജന്മം സഫലമിദാനീ മെന്നുനിനച്ചു. മനസിതദീയം മാഹാത്മ്യത്തെ മുഹുരപി ചിന്തിച്ചതിനാലുയരും രോമാഞ്ചത്താലഞ്ചിതരായി ട്ടന്യോന്യം പുനരിങ്ങിനെ ചൊന്നാർ. ൪൪

ദേവൻ ത്രൈലോക്യസൃഷ്ടിസ്ഥിതിലയകൃദിവൻ
ഭക്തരക്ഷയ്ക്കുവേണ്ടി-
ദ്ദേവക്യാഃ പുത്രനായിത്തദനു ജനകനാൽ
നീതനായ് നന്ദഗേഹം
ഇപ്പൊയ്യൻതന്നെ പിന്നെ പ്രഥിതഭുജബലാൻ
ദാനവേന്ദ്രാൻ കൃതാന്ത-
ന്നപ്പിച്ചാൻ പൂതനാ,വത്സക,ശകട,തൃണാ-
വൎത്ത, കേശി, പ്രധാനാൻ. ൪൫

രക്ഷിച്ചാനേഷ ദാവാൽ കൃപയൊടു കളികാ-
ലത്തു ഗോഗോപവൎഗ്ഗം
ശിക്ഷിച്ചക്കാളിയാഖ്യം ഭുജഗവരമിവൻ
ഭൂഭാരം കുറച്ചാൻ
രക്ഷിച്ചാനേഷ ലോകം ഹരിയുടെ വികൃതേ-
സ്സപ്തരാത്രം ധൃതാദ്രിഃ
സാക്ഷാലിക്കാണ്മവൻതാൻ വിധിമദമഹര-
ന്മായയാ വത്സചൌൎയ്യേ. ൪൬

ഇദ്ദേഹത്തിലതീവ രാഗിണികളാം
ഗോപാലസീമന്തിനി-

രിത്ഥേഹം ബഹുവായ് ചമച്ചു യമുനാ-
കൂലേ രമിപ്പിച്ചഹോ!
ഇത്ഥേഹം നിഖിലാരിവർഗ്ഗമിനിമേൽ
നിശ്ശേഷമാക്കും ജവാ-
ലിത്ഥേഹത്തൊടു ചേർന്നോരീ യദുകലേ-
വർദ്ധിയ്ക്കുമുൽക്കർഷവും. ൯൨

ഇതയിത പൂർവ്വജോസ്യ ഹലഭൃത്തിവനാൽ ഹതനാ-
യതുലബലൻ പ്രലംബനഥ ധേനുകനപ്യസുരൻ
അതിസുകൃതത്തിനാൽ നയനഗോചരരായിഹ നഃ
കുതുകമുയർത്തിടുന്നിവ രസജ്ജനഭീതികരൌ. ൯൩

ഇത്ഥം രംഗനിവാസിലോകമരുളും നേരത്തു ചാണൂരന-
ങ്ങെത്തിത്തോയദമണ്ഡലാരവനിഭം ഭാഷിച്ചു മല്ലപ്രഭുഃ
ഭോ ദാമോദര! ഭോ ഹലായുധ! നിയുദ്ധത്തിന്നൊരുങ്ങിൻക്ഷണം
ഭൂപൻ കാണ്മതിനായ് തുനിഞ്ഞുമരുവുന്നസ്യ പ്രിയം ചെയ്യുനാം.

വന്നാലും ലഘു നന്ദനന്ദന! ഭവാ-
നെന്നോടു യുദ്ധത്തിനായ്
ചേർന്നീടട്ടിഹ മുഷ്ടികേന ഹലിയും
കാണട്ടിതെല്ലാവരും
ജന്യത്തിന്നു സമർത്ഥനേവ നിയതം
നീ ശീഘ്രമേകാകിയായ്-
ത്തന്നേ നാഗസഹസ്രതുല്യബലമാം
നാഗം വിമർദ്ദിക്കയാൽ. ൯൪

ബാലാവാവാ മസൃണബലൌ ദുർദ്ദമാഭ്യാം യുവാഭ്യാം
നാലം യോദ്ധും കഥമസമയോ ര്യോജ്യമാകുന്നു ജന്യം
എന്നാലും കേൾ തദപി തനുഭവാ ഭൂപനേതിഷ്ടമെന്നാ-
ലെന്നുക്ത്വാ ചാണൂരൻ സഹജസഹിതൻ സംയുഗത്തിന്നൊരുങ്ങിനാൻ

ചാണൂരമുഷ്ടികന്മാർ- ചേർന്നതദാനീം മദിച്ച മല്ലന്മാർ
മേദുരബലധൂർവ്വഹരാം-യാദവപുംഗവമുകുന്ദരാമാഭ്യാം. ൯൫

# ഗദ്യം

പിന്നത്തേക്കഥ യെന്തുരചെയ്‌വൂ. നന്നായവിടവർ മല്ലുതുടന്നു. നിഖിലജനാനാം ഭീതി വളൎന്നു. ഓടുക, ചാടുക, മറിയുക, തിരിയുക, താഴുക, പൊങ്ങുക, നീളുക, വലിയുക, യിങ്ങിനെ നാനാവിധമായധികം ഭംഗികലൎന്നൊരു ഗതിഭേദത്തിൻ ചാതുരികൊണ്ടു മനോഹരമായും. രൂക്ഷതയേറുന്നടിയുടെ ശബ്ദം ദിക്കു ച ഗഗനേ പാഞ്ഞുനിറഞ്ഞും. അവയവമെല്ലാം തമ്മിൽ തല്ലി പ്പൊട്ടിയവററിൽ നിന്നു ചലിയ്ക്കും ചോരത്തുള്ളികൾ തുള്ളിയൊലിയ്ക്കുന്നതിനാലേററം ഭീഷണമായും. കേശം തമ്മിലിടഞ്ഞു പിടിച്ചും. കയ്യോടുകയ്യേ പൂട്ടിയമൎത്തും. കരതലമങ്ങിനെ തമ്മിലടിച്ചും. മുഷ്ടിചുരുട്ടിയിടിച്ചും തമ്മിൽ. കണ്ഠം കണ്ഠേ ചേൎത്തു ഹനിച്ചും. തുടയൊടു തുടയും മുട്ടൊടു മുട്ടും ജംഘകളോടഥ ജംഘകളേയും. പാദത്തോടുപദത്തെയു മങ്ങിനെ തമ്മിൽചേൎത്തു ബലത്തൊടടിച്ചും. പോരതുതരസാ മുറുകുന്നേരം. കുലമലയെല്ലാമുലയുന്നേരം. ദിക്കരിവൃന്ദം മറിയുന്നേരം. ഉരഗാധിപനും ചുരുളുന്നേരം. കൂൎമ്മാധിപനും ഭാരംതാങ്ങാൻ ശക്തികുറഞ്ഞു ചലിയ്ക്കുന്നേരം. ഭോജാധിപനും തൽസ്നേഹിതരും മുഹുരപി മുഹുരപി കൈത്താളത്തൊടു മല്ലവരന്മാർ ചെയ്യിട്ടുന്നൊരു കൎമ്മമശേഷം നന്നെന്നതിനേ മാത്രം മാനിച്ചു വരേപിന്നയു മുത്സാഹിപ്പിച്ചുരുളുന്നേരം. മററുള്ളവരും. മധുരിപുതന്നുടെ മാഹാത്മ്യങ്ങളെ യറിയുന്നവരും മൌനം തന്നെ ഭജിയ്ക്കുന്നേരം. യുദ്ധം കാണ്മാൻ ബദ്ധാമോദം തത്രവസിയ്ക്കും പൌരാംഗനമാർ മുഹുരപി മുഹുരപി മൂൎഛിതരായി ട്ടുയരും കരുണാരസമാൎന്നിങ്ങിനെ ഗൽഗദസഹിതം തമ്മിലുരച്ചു. ഫര്

ഹാഹന്ത! കഷ്ടമിതനീതി യയുക്തമേററം
മോഹാന്ധഭൂവര കഠോരതയാൽ പ്രവൃത്തം
ദുഗ്ദ്ധാബ്ധിയാകുമിവനി പ്പട്ടമല്ലരേ വി-
ട്ടിന്ദ്രാലകൈത മൂഢതരെന്ന പൊരുതിച്ചിടുന്നു. ൻൻ

കണ്ടാലും ബത മല്ലവീരരധികം
കോപത്തൊടീബാലരേ
വീണ്ടും നേർത്തു തടുത്തിടുന്നു ശരകേന
ഹാഹന്ത! സിംഹങ്ങൾപോൽ
നിന്ദിയ്ക്കുന്നിഹ ഭോജരാജനുടെ യീ-
വമ്പിച്ച ധർമ്മത്തിനേ
നന്ദിച്ചായതു കണ്ടുകൊണ്ടുമരുവും
ദുഷ്ടാത്മ ഗോഷ്ഠിമിമാം. ൧൦൦

ചഞ്ചൽ പീലിഗണങ്ങളാൽ വിലസുമ-
ക്കേശത്തൊടും കാൺകെടോ!
കിഞ്ചിൽ സ്വേദകണങ്ങളോടു മുലയും
കൃഷ്ണന്റെ വക്ത്രാംബുജം
എൻ ചിത്തം പിളരുന്നപോലെ വലയു-
ന്നേനം വിലോകിയ്ക്കയാൽ
കിഞ്ചിൽ സ്ഥാതുമിഹാശു പോവതിനു മി-
ന്നാഹാ ന ശക്നോമി ഞാൻ. ൧൦൧

ഈവണ്ണമായവരുരച്ചു കരഞ്ഞു ഹാഹാ-
രാവം കലർന്നരുളുമമ്മൊഴി കേട്ടനേരം
കാരാഗൃഹത്തിൽ മരുവുന്ന പിതാക്കൾ പുത്ര-
ന്മാരേനിനച്ചനുതപിച്ചതി നററമുണ്ടോ?. ൧൦൨

ഘോരം മുഷ്ടിനിപാതമൊന്നു ഭഗവ-
ദ്വക്ഷസ്സിലെത്തിത്തദാ
സ്മേരാസ്യത്തൊടു ഭോജരാജനതിനേ
മാനിയ്ക്കുന്നും ചെയ്കയാൽ
ഘോരം രോഷലവേന കിഞ്ചിദരുണി-
ഭൂതസ്വനേത്രാന്തനാ-
യാരംഭിച്ചരിമർദ്ദനത്തിനു രമാ-
നാഥൻ തഥാ രാമനും. ൧൦൩

നേരിട്ടെത്തിപ്പിടിച്ചിട്ടഥ യദുപതി ചാ-
ണൂരവീരം ചുഴററം
നേരംതാൻ ചോരതുപ്പിച്ചധിഗതമൃതിയാ-
ക്കീട്ടു താഴത്തു തള്ളി

ക്രൂരം മുഷ്ടിപ്രഹാരെമ്മുസലിയുമുടനേ
മുഷ്ടികം നഷ്ടമാക്കീ
വേരററുഴീരുഹങ്ങൾ മറിയുമതുവിധം
വീണാ ൻതെന്നു മല്ലവീരെന്നു. ൧൦൪

അനന്തരം തട്ടത്തെത്തത്ത ക്രൂടനെന്ന മല്ലനേ
ഹനിച്ചു സീരി നിന്ദയോടു സവ്യമുഷ്ടിയാലുടൻ
ജനാൎദ്ദനൻ ശലം തഥാ ച തോശലഞ്ച കാൽകളാൽ
തനിച്ചടിച്ചു മസ്തകം പൊടിച്ചു വിഴ്ത്തി തൽക്ഷണം. ൧൦൫

## ഗദ്യം.

ചില്ലറപിന്നെ ശ്ലേഷിച്ചീടിന മല്ലന്മാരാ മധമന്മാരേ ഹു ങ്കാരത്താൽ തന്നേ തട്ടിപ്പുങ്കജനാഭൻ ദൂരത്താക്കി. ആശ്ശുവിളിച്ചു വയസ്യന്മാരാം ഗോപന്മാരേ യവരൊടുക്രൂടി ബ്ബലരാമനുമായ് സ്വാത്മാരാമൻ. പടപടയിടറം പടഹാവലിയുടെ താളംപോലെ ചുവടുചവുട്ടി ബ്ഭംഗികലന്നാരംഗതലത്തിൽ കോമളമായിക്കളിതുടരുമ്പോൾ. തത്താദൃശമാം പുരുഷോത്തമനുടെ കൃത്യം കണ്ടു സമസ്തജനങ്ങള മാശ്ചൎയ്യപ്പെട്ടളവില്ലാതേ വളരും മോദം കരളിൽ തേടി ക്കൊള്ളാം കൊള്ളാമെന്നരുളുമ്പോൾ. രോഷഭരത്താൽ ധൎഷിതമതിയായ് ഭോജമഹീപതി യുടനേതന്നെ പാണിയുയൎത്തി പ്പടഹാദികളുടെ ഘോഷം „മതി, മതി,, യെന്നു തടുത്തു രൂക്ഷതരം പുനരിങ്ങിനെ ചൊന്നാൻ. ൧൬

ഇക്കാണപ്പെട്ടു ഗോപാധമശിശുയുഗളം
നിൎദ്ദയം മദ്ദയിതാ
ചിക്കെന്നാട്ടി പ്പുറത്താക്കുവിനിവരുടെ ക-
ണ്ണേപിടിച്ചെൻെറ ഗേഹാൽ
മുഷ്കന്മാരായ ഗോപാലകരുടെ ധനമെ-
ല്ലാം ബലാ ദുദ്ധരിപ്പിൻ
ധിക്കാരം ക്രൂട്ടമേഷാം പരിവൃഢമിവനേ
പാശമിട്ടാശു കെട്ടിൻ. ൧൦൬

മുഷ്ടേരം വസുദേവനെ ദ്രുതതരം
ഹിംസിയ്ക്കുവിൻ ദമ്പതിം
തക്കിയ്ക്കൊണ്ട യദുക്കളേയുമപരാ-
നസ്മദ്വിഷൽ പക്ഷഗാൻ
ദുഷ്ടാഗ്രേസരമുഗ്രസേനമപി തം
ശീഘ്രം ഹനിപ്പിൻ ദയ-
യ്ക്കൊട്ടും നിങ്ങളധീനരാകരുതിവൻ
മൽത്താതനെന്നോക്കയാൽ. ൧൦൭

ഇത്ഥം കംസനദാന്തരോഷപരുഷം
ഭൂയോപി ഘോഷിയ്ക്കവേ
ശ്രുത്വാ താനഹിതാപകാരകമഹാ-
വിഷ്ണുർ യദുശ്രീപതിഃ
ആടോപത്തൊടു മുൽപ്ലവിച്ചു ഗരുഡൻ
പ്രോത്തുംഗമാം ശൈലരാ-
ൾക്കൂടം പോൽ വിനതാർത്തിഭഞ്ജനകരൻ
സൌധം തമാരൂഢവാൻ. ൧൦൮

ചാടിക്കതിച്ചുരികിലെത്തിയ തന്റെ കാലം
മേടയ്ക്കകത്തു പുരതഃ പ്രസമീക്ഷ്യ കൃഷ്ണം
പീഠത്തിൽനിന്നുടനെഴീററഥ ഭോജരാജൻ
ഖേടഞ്ച ഖഡ്ഗമപി കയ്യിലെടുത്തു ഭീമം. ൧൦൯

അത്യുഗ്രമാമസി ചുഴററകകൊണ്ടു കോപാൽ
കത്തിജ്ജ്വലിച്ചുവരുമപ്പുരുഷം പുരാണം
വസ്ത്രങ്ങൾകൊണ്ടനലദേവനെയെന്നപോലാ-
പൃഥ്വീശനാശു ഖടയൻ തടയാൻ തുടങ്ങി. ൧൧൦

ഉഗ്രക്കൊടെത്തുമവനെപ്പിടിപെട്ടു ശീഘ്രം
ഞെക്കിപ്പൊടിച്ചഖില സന്ധികളും കരാഭ്യാം
ആശേഷ രംഗഭുവി മേടയിൽനിന്നു തള്ളി
വിശ്വംഭരൻ തനിയെ ചാടിയവന്റെ നെഞ്ചിൽ. ൧൧൧

കംസാരേ കൃഷ്ണൻ കിട്ടു ചെയ്യുന്ന കൃഷ്ണൻ
വാദ്യൻ കൃഷ്ണൻ ദേഷ്ടിമാരേഷ കൃഷ്ണൻ

ഇതഥാ ശൌരാൽ കൃഷ്ണനൊന്നോക്കയാൽ താൻ
തത്സായുജ്യം പൂണ്ടവൻ ധന്യധന്യൻ. ൧൧൨

അപ്പോൾ ബ്രഹ്മാണ്ഡമൂൎച്ചേൎന്നവനുടെ ഗുരുഭാ-
രത്തിനാൽ ഭഗ്നനാകും
സപ്പേന്ദ്രാൽ തെറിമാറും ധരണിയിലുഴറി-
റ്റ്വാഞ്ഞ ദേവൈവിമുക്തം
കംസദ്ധ്വംസാൽ പ്രമോദിച്ചഴലുമമരിമാർ
തൻമുഖാബ്ജത്തിൽനിന്നു-
ന്ത്രംസിയ്ക്കും മന്ദഹാസാദധികസുഷമമാം
പുഷ്പവൎഷം പതിച്ചു. ൧൧൩

പിന്നെക്കങ്കാദി കംസാനുജരുടനെതിരി-
ട്ടെട്ടുപേർ നിഷ്ഠുരന്മാ-
രൊന്നിച്ചേത്താൻ ഹനിച്ചു രിപുകുലഭയദാ-
ട്ടാരവൈന്ന രാമകൃഷ്ണന
കാമീന്ദ്രന്മാൎക്ക കണ്ണുങ്ങളിലധികതരം
പീഡയേററിപ്പിളൎക്കം
ഗംഭീരാരാവമോടേ മൃഗപതികൾ ബലാൽ
ജംബുകാനെന്നപോലെ. ൧൧൪

ദീനത്വം കലരുന്ന ദാരജനത-
യ്ക്കാശ്വാസമേകിപ്പെരു-
ത്താനന്ദക്കടലിൽ കുളിച്ചു ജനക-
ന്മാരേ വണങ്ങിപ്പുനഃ
ന്ധ്യാനന്താഹ്ലകനേതിരുത്തി നൃപതേ-
ൎഗ്ഗോപാലനാഥം പരം
മാനിച്ചാത്മഗൃഹത്തിലേക്ക ഗമയാ-
മാസ പ്രഭൂണാം പ്രഭുഃ. ൧൧൫

ഭക്തൎക്കേവരു മഖിലാൎത്തികളെ ഹനിച്ചും
മുക്തേകിയും സകലജീവനിരുദ്ധമേററം
താതാഗ്രജേന സഹിതൻ മധുരാപുരത്തിൽ
പാൎത്താൻ പ്രഹൃഷ്ടമതിയായ് പതിരിന്ദിരായാഃ. ൧൧൬

നിൎമ്മിച്ചു ഞാനിതുവിധം മലയാളഭാഷാ-
സമ്മിശ്രമാകിയൊരു കംസവധാഖ്യചംപു
സമ്മോദമോടിതിനെ നോക്കി മഹാജനങ്ങൾ
നമ്മിൽ കനിഞ്ഞു പിഴതീൎത്തരുളട്ടെ ഭദ്രം.

കേരളീയഭാഷാകംസവധചംപു

സമ്പൂൎണ്ണം.

ശുഭമസ്തു.

